

# പുത്തൻപാന

അഥവാ

# രക്ഷാകരവേദകീർത്തനം

## ഒന്നാം പാദം



ദൈവത്തിന്റെ സ്ഥിതിയും താൻ ആകാശവും ഭൂമിയും സൃഷ്ടിച്ചതും, ദൈവദൂതന്മാരെ സൃഷ്ടിച്ചശേഷം അവരിൽ ചിലർ പിഴച്ചുപോയതും അതിനാൽ അവരെ ശിക്ഷിച്ചതും, മനുഷ്യസൃഷ്ടിയും ആദിമാതാപിതാക്കന്മാരെ ചതിപ്പാൻ പിശാചു സർപ്പത്തിന്റെ വേഷം ധരിച്ചുകൊണ്ട് ഹവ്വായുടെ പക്കൽ ചെന്നതും...

ആദം ചെയ്ത പിഴയാലെ വന്നതും,
ഖേദനാശവും രക്ഷയുണ്ടായതും, 1
ശിക്ഷയാംവണ്ണം ചൊല്ലുന്ന സത്വരം,
സൂക്ഷ്മമാംകഥ കേൾക്കേണമേവരും. 2
എല്ലാ മംഗളകാരണ ദൈവമേ!
നല്ല ചിന്തകളുദിപ്പിക്കേണമേ. 3
ജന്മദോഷമൊഴിച്ചു രക്ഷിപ്പാന
നിർമ്മലനീശോ കാരുണ്യമേകേണം. 4
അമ്മകന്യകേ! ശുദ്ധ ശോഭാനിധേ,
എന്മനസ്സുമാലൊക്കെ നീക്കേണമേ. 5

തന്റെ മുഷ്കരം കാട്ടുവാൻ കാരണം
മറ്റും സൃഷ്ടികൾ നിർമ്മിച്ചാരംഭിച്ചു. 22
ആകാശമുടൻ ഭൂമിയുമാലിയായ്
വാക്കിൻ ശക്തിയാൽ ഭൂതമായ് വന്നിതു്. 23
എത്ര ഭാരമായുള്ള ലോകങ്ങളെ
ചിത്രമല്പക്ഷണംകൊണ്ടു സൃഷ്ടിച്ചു. 24
എത്രയത്ഭുതമായതിൽ നിർമ്മിച്ച
ചിത്രകൗശലമെത്ര മനോഹരം! 25
മാലാഖമാരാം പ്രതാപമേറിയ
സ്വർല്ലോകപ്രഭു സമൂഹവും തദാ. 26
സൂക്ഷ്മ, മരണയം, ശീഘ്രി, ലാഘവവും,
രക്ഷകൻ നല്കി ഭൃത്യവൃന്ദത്തിന്. 27
ധീ, സ്മരണ, മനസ്സിവ ത്രിവശം
വിസ്മയനാഥൻ നല്കി സ്വാതന്ത്ര്യവും. 28
തൽപ്രതാപപ്പെരുമയറിവാനും,
തല്പരനെ സ്തുതിച്ചാരാധിപ്പാനും, 29
ഇപ്രകാരമായി സമൂഹത്തെ
താൻ പ്രിയത്തോടെ സൃഷ്ടിച്ചനാദി. 30
അവർക്കനന്ത മോക്ഷത്തെ പ്രാപിപ്പാൻ
ദേവൻ കല്പിച്ചു ന്യായപ്രമാണവും. 31
അത്രപാത്രമായവനിയതിൽ
നരവർഗ്ഗത്തെ സൃഷ്ടിക്കും മാനസരായ് 32
ഭൂനരകത്തിലായ് വലയുംവിധൗ
ഭൂനരത്രാണത്തിനു മമ സുതൻ 33
ഭൂതലേ നരനായവതരിക്കും
ഭൂതനാഥനെ വന്ദിച്ചാരാധിച്ചു 34
നീതിസമ്മതമെല്ലാം കൃപാഫലം
സന്തതാനന്ദമോക്ഷത്തെ നേടുവിൻ. 35
മേ വിധിയിതു സമ്മതമല്ലെങ്കിൽ
ശപിക്കും സദാ സങ്കടം നിശ്ചയം.. 36
പരീക്ഷിപ്പതിന്നായൊരു കല്പന
പരമദേവൻ കല്പിച്ചനന്തരം. 37

സ്വാമിതന്നുടെ ന്യായമായവിധി
സുമനസ്സുകളെ സമ്മതിച്ചു പലർ 38
അസമേശനെക്കണ്ടോരക്ഷണേ
അസമഭാഗ്യപ്രാപ്തിയെ നേടിനാർ. 39
മോക്ഷഭാഗ്യം ഭവിച്ച മാലാഖമാർ
അക്ഷയസുഖം വാഴ്‌വാനാനന്ദമായ്. 40
ശേഷിച്ച മഹാ മുഖ്യസ്വരൂപികൾ,
ദോഷതാപം നിരൂപിച്ചുമഹിച്ചുടൻ. 41
അവർക്കു ദേവൻ നൽകിയ ഭാഗ്യങ്ങൾ
അവർ കണ്ടു നിഗളിച്ചനേകവും. 42
ദൈവത്തോടു സമമെന്നു ഭാവിച്ച്,
ദൈവകല്പന ലംഘനം ചെയ്തവർ. 43
നിന്ദ ചെയ്തു കണ്ടപ്പോളീശ്വരൻ
നിന്ദാദൂഷണ നിരൂപണത്തിനെ 44
സ്വരൂപശോഭ നീക്കി വിരൂപവും
അരൂപികൾക്കു നൽകി നിർദ്ദയം. 45
ദേവകോപമഹാശാപവും ചെയ്ത്,
അവനിയുടെ ഉള്ളിലധോലോകേ, 46
നിഷ്ഠൂരികളെത്തള്ളിക്കളഞ്ഞുടൻ,
കഷ്ടമായ മഹാ നരകാഗ്നിയിൽ 47
ദുഷ്ടരായ പിശാചുക്കളെല്ലാരും
നഷ്ടപ്പെട്ടതിൽവീണു നശിക്കിലും: 48
ദുഷ്ടത, ദുർബ്ബോധം, ദൈവദ്രോഹവും
ഒട്ടുമേ കുറച്ചില്ലവർക്കിന്നുമേ. 49
മൂന്നാമിദ്ദിനം സൃഷ്ടിച്ചു തമ്പുരാൻ
പിന്നെ മന്നിലുണ്ടാക്കി പലതരം. 50
ആറാംനാളതിൽ മർത്ത്യരിൽ മുമ്പനെ
ആരാധ്യതായിൽ സൃഷ്ടിച്ചു തമ്പുരാൻ. 51
മണ്ണുകൊണ്ടൊരു യോഗ്യശരീരത്തെ-
യുണ്ടാക്കിയതിൽ ജീവനെ പൂകിച്ചു. 52
ബുദ്ധി ചിത്തവും പഞ്ചേന്ദ്രിയങ്ങളും
ആത്മമെന്നൊരു ബോധം കൊടുത്തിതു. 53

പറുദീസായിലിരുത്തിയാദത്തെ
ഏറെസ്സൗഖ്യമുള്ള സ്ഥലമായത്. 54
സ്വപ്നത്തിലവൻ്റെയൊരു വാരിയാൽ
തമ്പുരാൻ സ്ത്രീയെ നിർമ്മിച്ചു തൽക്ഷണം. 55
ആദിനാഥൻ്റെ പുത്രരിതെന്നപോൽ
ആദം ഹാവായും നരപിതാക്കളായ്. 56
തൽബുദ്ധിയും മനസ്സുമതുപോലെ
നൽകി ദൈവമവർക്കു കരുണയാൽ. 57
നേരുബുദ്ധിയിൽ തോന്നീടും നേരിന്ന
വൈരസ്യമവർക്കിച്ഛയായ് വന്നിടാ. 58
ന്യായംപോൽ നടപ്പാൻ വിഷമമില്ല
മായമെന്നതു ബുദ്ധിയിൽ തോന്നിടാ. 59
ദൃഷ്ടിക്കെത്തുന്ന വസ്തുക്കളൊക്കെയും,
സൂക്ഷ്മമായവർഭൂമിയും വ്യോമവും 60
അവർക്കുപകാരത്തിന്ന തമ്പുരാൻ
കീഴടക്കിക്കൊടുത്തു ഭയംവാടെ. 61
സിംഹവ്യാഘ്രങ്ങൾ പക്ഷിനാല്ക്കാലികൾ
അങ്ങനെയൊക്കെ മാനുഷർക്ക് നൽകിനാൻ. 62
മൃഗങ്ങൾ വിധിയായവരുള്ളുടൻ
വർഗ്ഗത്താദ്യനാഥനെ ശങ്കിക്കും. 63
നക്രചക്രം മകരാദിമത്സ്യങ്ങൾ,
ഭക്ഷ്യകാകനിക്കൂടെയുമെല്ലാം. 64
വൃക്ഷങ്ങൾ പുല്ലും പുഷ്പാദിവർഗ്ഗവും
ഒക്കെയാദത്തിൻ കല്പന കേൾക്കുമേ. 65
കണ്ടതെല്ലാമനുഭവിപ്പാൻ വശം
ദണ്ഡത്തിന്നൊരു പോരമില്ല സദാ. 66
കേടും ക്ലേശവും ഏതെന്നറിവില്ലാ,
പേടിക്കുമൊരു ശങ്കയുമില്ലാ. 67
ദൈന്യം ദാഹവും തീർപ്പതിന്നൊക്കവേ
വിയർപ്പെന്നിയേ ഭൂമി കൊടുത്തിടും! 68
ചിന്തിച്ചതെല്ലാം സാധിച്ചുകൊള്ളുവാൻ
അന്തമില്ലാത്തൊരീശൻ മഹാപരൻ. 69

മർത്ത്യദേവനെ വന്ദിപ്പതായിപ്പാൻ
കീർത്തിഹീനം നമുക്കു വിധിച്ചത്. 86
പണ്ടു നമ്മതിൽപ്പിറ്റുന്ന കാരണാൽ
കർത്താവു നമ്മെ ശിക്ഷിച്ചുവെന്നോർക്ക 87
ഒന്നു നാശം നമുക്കു ഭവിച്ചതു–
മിന്നരകത്തിനിതിന്റെ കാരണം. 88
എന്നതുകൊണ്ടിമ്മാനുഷവർഗ്ഗത്തെ
ഇന്നരകത്തിൽക്കൂടെ മുടിക്കേണം. 89
ദേവൻ നമ്മെ ശിക്ഷിച്ചതിനന്തരം
ദേവസേവകരെ നശിപ്പിക്കേണം. 90
ദേവനോടും മാലാഖവൃന്ദത്തോടും
അവരല്ലിവരോടെ പകച്ചീടു. 91
എന്നതിനൊന്നുപായം നമുക്കുണ്ടു
വന്നരകപിശാചുക്കൾ ചിന്തിച്ചു. 92
ദേവനിഷ്ടരവരു കാരണം
അവരില്ല നമുക്കവരോടിപ്പോൾ 93
അവരിൽ തിരുവുള്ളം കുറയുമ്പോൾ
അവരോടു പകയ്ക്കം നമുക്കുമോ 94
തിരുവുള്ളം കുറയണമെങ്കിലോ
അതിരുപ്പാടവരു കടക്കേണം. 95
ദേവകല്പന ലംഘിക്കിലാരെയും
ദേവൻ ശിക്ഷിക്കുമെന്നു ഗ്രഹിച്ചല്ലോ. 96
എങ്കിലോയിവർക്കൊരു പ്രമാണം
സകലേശ്വരൻ കല്പിച്ചിട്ടുണ്ടല്ലോ. 97
എന്നാലാവിധിലംഘനം ചെയ്യിപ്പാൻ
ചെന്നു വേല ചെയ്യിടേണം നാമിപ്പോൾ. 98
എന്നെല്ലാ പിശാചു പറഞ്ഞു
അന്നു വഞ്ചകൻ തൻ വ്യാജക്രിയയ്ക്ക്. 99
തക്ക വാഹനമായുള്ളൊരു സർപ്പത്തെ
എക്കാലത്തും മർത്ത്യർക്കു രിപു സർപ്പം 100
അറപ്പാൻ യോഗ്യൻ വിഷം പൂണ്ടനാഗൻ,
മറഞ്ഞിരുന്നു ഭൂമിയിൽ മേവുന്നോൻ. 101

നീചൻ ഘാതകൻ ജാത്യാദിപ്രസാദത്താൽ
നീചസ്ഥ്യത്തിൽചെന്ന നരക കുണ്ടിൽ. 102

ഒന്നാംപാഠം സമാപ്തം.

## രണ്ടാം പാഠം

—:o:—

ഹൗവായോടു പിശാചു ചൊല്ലിയ വഞ്ചനയും, അവൾ അതിനെ വിശ്വസിച്ചു കനി തിന്നതും, ഭാൎയ്യയുടെ വാക്കും സ്നേഹവും നിമിത്തം ആദവും ആ കനി തിന്ന ഇരുവരും പിഴച്ചതും, ദൈവനാദം കേട്ടു അനുതപിച്ചതും, ആ പാപം കാരണത്താൽ വന്നുകൂടിയ ചേതനാശവും അവരുടെ മനസ്താപത്താൽ സർവ്വേശ്വരൻ അനുഗ്രഹിച്ചു പുത്രൻ തമ്പുരാന്റെ മനുഷ്യാവതാരത്തിൽ രക്ഷ കല്പിച്ചാശ്വസിപ്പിച്ചതും, മിശിഹായുടെ അവതാരത്തെ പൂർവ്വപിതാക്കന്മാർ പ്രാർത്ഥിച്ചു വന്നതും.

മാനുഷരെ പിഴപ്പിച്ചുകൊള്ളുവാൻ
മാനസമോഹമോടു പിശാചവൻ, 1
തൻകരുത്തു മറച്ചിട്ടുപായമായ്
ശങ്കകൂടാതെ ഹൗവായോടോതിനാൻ. 2
മങ്കമാർമണി മാണിക്യരത്നമേ,
പെൺകുലമൌലേ കേൾ മമ വാക്കു നീ 3
നല്ല കായ്കനിയും വെടിഞ്ഞിങ്ങനെ
അല്ലലായിരിപ്പാനെന്തവകാശം? 4
എന്നസുരൻ മധുരം പറഞ്ഞപ്പോൾ
ചൊന്നവനോടു നേരായ വാർത്തകൾ. 5
കണ്ടതെല്ലാമടക്കി വാണിടുവാൻ
ഉണ്ടാമെന്നിയെ കല്പിച്ചു തമ്പുരാൻ. 6

വേണ്ടുന്നതെല്ലാം സാധിച്ചുകൊള്ളുവാൻ
വേണ്ടുന്ന വരവും തന്നു ഞങ്ങൾക്ക്. 7
പിന്നെയീമരത്തിന്റെ കനിയിത്
തിന്നരുതെന്ന പ്രമാണം കല്പിച്ചു. 8
ദൈവകല്പന കാത്തുകൊണ്ടിങ്ങനെ
ദേവസേവികളായിരിക്കുന്നിതാ. 9
ഹാവായിങ്ങനെ ചൊന്നതിനുത്തരം
അവൾ സമ്മതിപ്പാനസുരേശനും. 10
വഞ്ചനയായ വൻചതിവാക്കുകൾ
നെഞ്ചകം തെളിവാനുരചെയ്യുവൻ. 11
കണ്ട കാഴ്ചനിവുണ്ടുകൊണ്ടിങ്ങനെ
കഷ്ടരായ് നിങ്ങൾ വാഴ്‌വതെന്തഹോ? 12
സാരമായ കനി ഭുജിച്ചിടാതെ,
സാരഹീനഫലങ്ങളും ഭക്ഷിച്ച്, 13
നേരറിയാതെ സാരരഹിതരായി,
പാരിൽ മൃഗസമാനമെന്തിങ്ങനെ. 14
എത്ര വിസ്മയമായ കനിയിത്!
ഭദ്രമാണെന്റെ വാക്കറിഞ്ഞാലും. 15
നന്മയേറും വളർത്തുമിതിൻകനി
തിന്മാനും രുചിയുണ്ടതിനേറവും. 16
ഭാഗ്യമായ കനിയിതു തിന്നുവാൻ
യോഗ്യരോ നിങ്ങളെന്നറിഞ്ഞില്ല ഞാൻ. 17
അറ്റമില്ലിതു തിന്നാലതിൻഗുണം
കാറമവർക്കറിയാമെന്നതേ വേണ്ടൂ. 18
ദിവ്യമായ കനിയിതു തിന്നുകിൽ
ദേവനു സമമായ് വരും നിങ്ങളും. 19
അസൂയകൊണ്ടു ദേവൻ വിരോധിച്ചു
ആയുപായത്തിപ്പു ഗ്രഹിച്ചു ഞാൻ. 20
സ്നേഹം നിങ്ങളിലുണ്ടെന്നതുകൊണ്ടു
മഹാസാരരഹസ്യം പറഞ്ഞു ഞാൻ. 21
ചൊന്ന സാരം ഗ്രഹിച്ചിതു തിന്നുകിൽ
വന്നിടുമഹാഭാഗ്യമറിഞ്ഞാലും. 22

നല്ല കാര്യമി തോന്നിയതൊട്ടുമേ
നല്ലതല്ലതു മോക്ഷമനാമയി. 55
സ്വാമിതന്നുടെ ശ്രീപാദ കല്പന
ഭക്ത്യാദരത്തിനാൽ ലംഘനം ചെയ്തു്, 56
കഷ്ടമെത്രയും സ്വർല്ലോക നാഥനെ
ദുഷ്ടരായ നാം മാനമൊടുക്കിനേ! 57
സത്യം ദൈവവും തന്നെ സ്രഷ്ടാവിനെ
എന്തുകൊണ്ടു നാം നിന്ദനം ചെയ്തല്ലോ. 58
ആപത്തെല്ലാം വരുത്തിച്ചുകൊണ്ടു നാം
താപവാരിയിൽ വീണു മുഴുകിയേ. 59
വീണ്ടുമോടി നാശവും വന്നു നാം
താഴ്മയേറും കുഴിയതിൽ വീണിതു്. 60
പൊയ്പോയ ഗുണം ചിന്തിച്ചു ചിന്തിച്ചു
താപത്തിന്നു മറുകര കാണാതെ 61
പേർത്തുപേർത്തു കരഞ്ഞവർ മാനസേ
ഓർത്തു ചിന്തിച്ചു പിന്നെപ്പലവിധം. 62
ശിക്ഷയായുള്ള നന്മ കളഞ്ഞു നാം
രക്ഷകനൊരുപായം നൽകിനി. 63
ഇഷ്ടവാരിധി സർവ്വേശനായകനെ
സാഷ്ടാംഗ സ്തുതി ചെയ്തു സേവിക്കണം. 64
അവിടെന്നിനി മംഗലമേ വരൂ
അവിടെ മഹാലാഭമുണ്ടാകും. 65
ആറുമാറ മഹാനിധി സ്വാമിയെ—
ഇന്നേ പാദത്തിനോടു സേവിപ്പവർ. 66
സർവ്വേക ഗുണസമ്പൂർണ്ണ ദൈവമേ!
അവധി തവ കരുണയ്ക്കില്ലല്ലോ. 67
പാപം ചെയ്തു നാമിതാ പീഡിക്കുന്നു
താപം നീക്കുക സർവ്വ മഹാനിധേ! 68
ന്യായം കല്പിച്ചു ദൈവമേ നിന്നുടെ
ന്യായം നീതിച്ചു ഞങ്ങൾ പാപികൾ. 69
ന്യായലംഘനം കാരണം നിന്നുടെ
ന്യായശിക്ഷ തികച്ചല്ലോ നായകാ! 70

തുമ്പിലൊരത്ഭുതമൊടുതളിർച്ചപ്പോൾ
തമ്പുരാൻ പിന്നെ അഹറോനതിനോടും, 87
ദാവീദാകുന്ന പുണ്യരാജാവോടും,
അവർക്കാത്മജനിശ്ചിതമായ പത്രം 88
എന്നുള്ള മുദ്രപോലറിയിച്ച്,
മാനസാശ്ചര്യമേകം വരിച്ചു. 89
ലോകമനുഷ്യരായ മഹാജനം
ലോകനായകനെ സ്തുതിച്ചീടിനാർ. 90
ലോകൈകനാഥ! സർവ്വ ദയാനിധേ!
ലോകരക്ഷയ്ക്കു വന്നുകൊള്ളേണമേ. 91
മേഘം പെയ്യുന്ന മഴതതിയെങ്കിലും
ശീഘ്രം നീയും വരാഞ്ഞതിതെന്തയ്യോ. 92
ആകാശം പൊട്ടിത്തകർന്നാലും കരാ,
ആകെ നിൻ കൃപയില്ലാതെന്തുഗതി! 93
നീക്കു താമസം പാർക്കാതെ വേഗം
പോക്കിക്കൊള്ളുക വേഗമെന്നാരവർ. 94

രണ്ടാംപാദം സമാപ്തം.

---

## മൂന്നാം പാദം

ജന്മദോഷം കൂടാതെ ദേവമാതാവുത്ഭവിച്ചു പിറന്നതും താൻ പള്ളിയിൽ പാർത്തു കന്യാവ്രതവും നേർന്നുകൊണ്ട് കർത്താവിന്റെ മനുഷ്യാവതാരത്തെ എത്രയും ആശയോടുകൂടെ പ്രാർത്ഥിച്ചതും ഈ കന്യാസ്ത്രീയുടെ വിവാഹനിശ്ചയത്തിനുവേണ്ടി ദൈവനിയോഗത്താൽ യൗസേപ്പുപുണ്യവാന്റെ വടി കിളിർത്തതും അവരുടെ പുണ്യവിവാഹവും കന്യാസ്ത്രീ തന്റെ ഉത്തമ ഭർത്താവോടുകൂടെ നസറസ്സിൽ പോയതും.

പുഷ്പം മുമ്പിൽ പിന്നെയുണ്ടാകും ഫലം
വൃഷ്ടിക്കു മുമ്പിൽ മേഘമുണ്ടായ് വരും. 1
സൂര്യാഗ്രേസര പ്രത്യൂഷ നക്ഷത്രം
വരുംനേരമഹസ്സുദിക്കും ദ്രുതം 2
കാലാന്തിരത്തെ മദ്ധ്യമദ്ധ്യത്തപ്പോൾ
ഭൂലോകത്തിന്റെ രക്ഷയുദിപ്പാനായ് 3
വെളിച്ചമേറും നക്ഷത്രമെന്നപോൽ
തെളിവൊടിങ്ങുദിച്ചു കന്യാമണി. 4
വെന്ത ഭൂമിക്കു ശീതവർഷത്തിന്നായ്
അത്യന്ത ഗുണവാരിമേഘമിത് 5
ഉത്തമഫലം പൂവിന്നുണ്ടാകുവാൻ
ചിത്താപഹര സുപുഷ്പമിതേ. 6
ദേവസൂര്യനുദിപ്പാനവനിയിൽ
ദേവാനുഗ്രഹ താരമുദിച്ചിത്. 7
രാജരാജൻ ധരയെഴുന്നള്ളുവാൻ
രാജസിംഹാസനം പണിയിച്ചിത്. 8
രാജപുത്രവാസത്തിന്നുത്തമ
രാജധാനി പണിതല്ലൊ ശോഭയിൽ. 9
സർവ്വദോഷത്തിൻ മലവും മറ്റുമെ
സർവ്വദോഷമകററി രക്ഷിച്ചിതോൻ. 10
സർവ്വേശൻ നരനാവാൻ ജനനിയായി
സർവ്വ നിർമ്മല കന്നി പിറന്നിത്. 11
മാനുഷകുലശ്രേഷ്ഠതമമിത്,
തീരയററ ഗുണഗണശാലിനി. 12
ഭൂർല്ലോകത്തിനാശ്രയ കാരണം,
സ്വർല്ലോകത്തിന്ന മാന്യമാം സ്ത്രീവര; 13
കറയററ നൈർമ്മല്യം ധരിച്ചവൾ,
നിറവുള്ള ധർമ്മങ്ങളെ ദർപ്പണം. 14
ജനിച്ചനേ സമ്പൂർണ്ണചന്ദ്രൻപോലെ,
മനോജ്ഞപ്രഭ വീശി ഉടനിവൾ. 15
പാപത്തിന്റെ നിഴലും തൊട്ടില്ല
തന്മയാനിവൾ പുണ്യമെല്ലാമുണ്ട്. 16

അല്പഭക്ഷണം മൌനജപം തപ-
സ്സെപ്പോഴുമിവ വൃത്തികളയാതെ 33
ഉറക്കത്തിലും മനസ്സും ബുദ്ധിയും
ഉറക്കത്തിന്റെ സുഖമറിയാതെ 34
ദൈവമംഗലം ചിന്തിച്ചും സ്തോത്രിച്ചും
ജീവിതം കഴിച്ചീടുമാറാവതു്. 35
പുണ്യവാസത്തിന്റെ മാലാഖമാരുടെ
ശ്രേണിനിയതം കന്നിയെ സേവിക്കും. 36
ശാസ്ത്രത്തിന്റെ പൊരുൾ തിരിച്ചീടും
ഉത്തമലോകർ വാർത്തയറിയിക്കും. 37
ജഗത്തിന്റെ ദോഷമൊഴിപ്പാനായ്
സ്ത്രീജനനത്തിൽ ജനിപ്പാൻ തമ്പുരാൻ 38
കല്പിച്ച കാലമെത്ര തികഞ്ഞതു്
തമ്പുരാനെ ഭൂമിയിൽ കാൺമതി- 39
നുപായമത്രെ വന്നിവളെന്നതും
മുൻപിൽ നിബിയന്മാരൊക്കെയും ചൊല്ലുപോൽ 40
സത്യവാർത്തകളറിയിക്കും പിന്നെ
ചേതസി മാറാതുജ്ജ്വലിക്കും സദാ. 41
ശക്തിയേറിയ തീയിലനന്തരം
വല്ലതും വീഴ്കിയാൽ കത്തുമതുപോലെ 42
വന്നരുളുക ദൈവമേ! താമസം
നീക്കുവാനനുഗ്രഹിക്ക സന്തതം 43
ഗുണമെന്നും നീയല്ലാതെയില്ലല്ലോ,
പുണ്യം കൂട്ടുവാൻ വന്നരുളേണമേ! 44
പ്രാണപ്രാണൻ നീ സർവ്വമംഗല്യമേ!
പ്രാണേശാ എന്നെ വന്നാശ്വസിപ്പിക്ക. 45
കണ്ണിന്റെ വെളിവേറിക്ക നീതന്നെ
ഉള്ളന്ധതയിതൾ പോവാനരുൾക നീ 46
പണ്ടു കാരണവർ ചെയ്തതോർക്കുമ്പോൾ
കണ്ടു നിന്നെ ഞാൻ വന്ദിച്ചുകൊള്ളുവാൻ. 47
ഭാഗ്യത്തിന്റെ യോഗ്യമുണ്ടാകുമോ?
അഗതിക്കു സഹായമുണ്ടാകകിൽ. 48

ദൈവഭാവമനോപേക്ഷിക്കയെന്നത്
നിത്യേച്ഛയാ മുറപ്പെടുത്തു തദാ. 81
ദൈവധ്യാനസമേതരിലൊരുത്തം
ദൈവസേവാധ്യാനം ചെയ്യപേക്ഷിച്ചു. 82
ദൈവൻതാനറിയിച്ചിതു വാർത്തകൾ
സേവകരറിഞ്ഞതൊട്ടും കല്പിച്ചു. 83
വിവാഹം ചെയ്യാത്തുള്ള പുരുഷന്മാർ
വിവാഹത്തിന്നു പള്ളിയിൽ കൂടുവാൻ 84
കൈവടിയാൽ വരുവാനറിയിച്ചു
കൈവടിയുമെടുത്തുകൊണ്ടാരവർ. 85
കല്പിച്ചപോലെ വേഗം പുറപ്പെട്ടു
ശില്പമായൊക്കെ ഭൂഷണവേഷത്തിൽ 86
വന്നു പള്ളിയകം പുക്കനന്തരം
പിന്നാലെ വന്നു ധന്യൻ യൗസേപ്പും 87
ചിൽപുരുഷന്നു കൈവടിയില്ലാഞ്ഞു
കോപിച്ചു പട്ടക്കാരനയാളോടു 88
ദൈവഭക്തൻ മനോഭീതി പൂണ്ടപ്പോൾ
കൈവടിയൊന്നു നൽകിയൊരു സഖി 89
മർത്ത്യരാജനാം പുണ്യവാന്റെ കൈയിൽ
ചേർത്ത ബന്ധു വരണ്ടതറിഞ്ഞാലും 90
പുണ്യശാലയിൽ കൈവടി വച്ചുടൻ
വീണു കുമ്പിട്ടപേക്ഷിച്ചു സാദ്ധ്യമായ്. 91
കന്യകായിനിക്കാകണം ഭാര്യയായ്
എന്നപേക്ഷിച്ചു ബാലരെല്ലാവരും. 92
കന്യാത്വക്ഷയം വരാതിരിപ്പാനായ്
ധന്യനാം യൗസേപ്പുമപേക്ഷിച്ചു. 93
ഒട്ടുനേരം കഴിഞ്ഞോരനന്തരം
എടുത്തു വടി നോക്കിയനേരത്ത് 94
ആശ്ചര്യമൊരു പുഷ്പമായ വടി
പച്ചവെച്ചു കിളിർത്തു ചിത്രമഹോ. 95
ശാഖാപത്രവും പുഷ്പഫലങ്ങളും
ശാഖാതന്മേലിറങ്ങിതു പ്രാവായും. 96

മണ്ഡലമാവതും നോക്കിയ നേരത്ത്
പുണ്യനാം യൗസേപ്പെന്നറിഞ്ഞവൻ 97
ദാവീദിനുടെ രാജജന്മമുള്ള
സ്വപിനീതൻ യൗസേപ്പു കന്യയെ 98
അക്കാലം യൂദരുടെ മര്യാദപ്പ്
തക്കപോലെ വിവാഹവും ചെയ്തവൻ. 99
ഭാര്യസ്വവ്രതം നേർന്നതു കേട്ടപ്പോൾ
വാഴ്വാൻ യൗസേപ്പു തെളിഞ്ഞവൻ. 100
ധർമ്മത്തിന്നു സഹായമുണ്ടായെന്നു
ബ്രഹ്മചാരിപ്രധാനി സ്തുതിചെയ്തു 101
ഭാര്യയുള്ള മുഖപ്രഭ നോക്കുമ്പോൾ
സൂര്യൻപോലെ തെളിഞ്ഞുവിളങ്ങുന്നു. 102
പുണ്യഭാവമുദിച്ചു ശോഭിക്കുന്നു,
ഗുണത്തിന്നു ചെലുത്തീടും മാനസം. 103
ആയതുകൊണ്ടു യൗസേപ്പു ഭാഗ്യവാൻ
ഭാര്യയും കൊണ്ടുപോയി നസ്രസിൽ. 104

മൂന്നാംപാദം സമാപ്തം.

---

## നാലാം പാദം

മാതാവും തന്റെ ഭർത്താവുംകൂടി എത്രയും ഉന്നത പുണ്യവ്യാപാരത്തോടുകൂടെ നസ്രസ്സിൽ പാർത്തുവരുമ്പോൾ ഗബ്രിയേൽ മാലാഖാ മാതാവിനോടു മംഗലവാർത്ത ചൊന്നതും, ഉദരത്തിൽ പുത്രൻതമ്പുരാൻ അവതരിച്ചതും ഇരുവരുംകൂടെ ഗ്ലീലായിൽ പോയതും, മാതാവിന്റെ സലാമ്മ കേട്ടപ്പോൾ എലീശബായിൽ റൂഹാദക്കുദശാ നിറഞ്ഞു മാതാവിനെ സ്തുതിച്ചതും മാതാവ് കർത്താവിനെ പുകഴ്ത്തി പാട്ടു വാക്കും ചൊല്ലിയതും, പിന്നെയും തിരികെ ഇരുവരും നസ്രസിൽ വന്നു പാർ

പുത്രൻതമ്പുരാൻ തന്റെമേട്ടത്തിന്നു
പുത്രരായ നാരിയെ കല്പിച്ചാൻ 47
ദേവമനുഷ്യസ്വഭാവമെടുത്തിട്ട
ദേവമാനുഷനായി വാഴുവതിന്ന 48
സ്വഭാവഭേദമില്ലാതെകൊൺമാനായ്
സദ്ദേവമാതൃകന്യക ഗാത്രമായ് 49
ഗ്ലീലാപ്പർവ്വതം കടന്നെഴുന്നെള്ളി
ഗ്ലീലാനാടതിൽ നസ്രത്ത്പുരത്തെ 50
ആമകന്നി, ഇളയമെകണ്ടവൻ
“ശ്ലോമ്മോ ചൊല്ലിയണഞ്ഞു വഴങ്ങിനാൻ 51
സ്വാതന്ത്രമൊന്നു കേട്ടോലീശുവാ
സന്തോഷത്താൽ പാടിപ്പുകഴ്ത്ത പ്രാപിച്ചു 52
റൂഹാദക്കുദശായുമിന്നോടു
രഹസ്യവിധമല്ലാമറിയിച്ചു 53
സത്യമേലീശോ ഗർഭത്തിലുണ്ടാ
അത്യന്തം തെളിഞ്ഞാവൾ ചൊല്ലിക്കൊണ്ട്” 54
കന്നിതന്നുദരത്തിലെ നാഥനെ
വന്ദിച്ചേലീശാവാൻ പുത്രൻ കണ്ടിട്ട 55
ഈശോനാഥനാം കന്യൂദരഫലം
ആശീർവ്വാദംകൊടുത്തു യോഹന്നാനെ. 56
ഉദരമാകിയ ഭരണിയിൽവച്ചു താൻ
ജന്മദോഷത്തിനെ സർവ്വം മായ്ച്ചവൻ 57
അന്നേരം കന്നിതന്നോടെലീശുവാ
വന്ദിച്ചാനന്ദത്തോടവൾ ചൊല്ലിനാൾ 58
“നീ വധുക്കളിലാശീർവ്വാദപ്പെട്ട
നിൻവയറ്റിലെ പുത്രനാശീർവ്വാദം 59
എന്റെ നാഥന്റെ മാതാവായുള്ളവൾ
എന്നെക്കാൺമതിന്നായെഴുന്നെള്ളുവാൻ 60
എനിക്ക യോഗ്യതയെന്തെന്തിനോ?
നിനക്കുള്ള പ്രിയമെന്നതേ വേണ്ടൂ 61
നിന്നോടു ദേവൻ കല്പിച്ചവയെല്ലാം
നിന്നിലിന്ന് തികഞ്ഞിടും നിശ്ചയം. 62

വിശ്വസിച്ച നിനക്കു ഭാഗ്യമേറെ
നിശ്വാസം നൽകാതിരിക്കപോകില്ല നീ 63
നിൻനാഥനെന്റെ കുറ്റത്തിലൊട്ടുടൻ
എന്നുള്ളിൽ പ്രേമ ചാടി സന്തോഷിച്ചു.” 64
അനന്തരം ദേവമാതാവരുൾചെയ്തു:–
എന്നുടെ ജീവൻ ദേവം സ്തുതിക്കുന്നു. 65
എന്നുടെയാത്മം സത്യസർവ്വേശനിൽ
ആനന്ദം ധരിച്ചേറെ സ്തുതിക്കുന്നു. 66
തനിക്കുള്ള ദാസിയുടെ താഴ്മയെ
അനുഗ്രഹമായ് തൃക്കൺ പാർത്തുലം 67
എന്നതുകൊണ്ടു ഭാഗ്യമിനിക്കെന്നു
ജന്മംതോറും പറയുമെല്ലാവരും 68
മുഷ്കരനെന്നെ സല്ക്കരിച്ചൊരവും
ശ്രേഷ്ഠതമമെന്ന നാമമതുകൊണ്ടു 69
നിഷ്കളൻതന്നെ പേടിയുള്ളോർകളെ
ജന്മന്തോറുമതെനല്കുന്നനുഗ്രഹം 70
തൻതൃക്കൈ ബലമതിനെ കാട്ടുടൻ
ചിതറിച്ചഹങ്കാരമുള്ളോർകളെ 71
മുഷ്കരന്മാരെത്താഴ്ത്തി, താഴ്ന്നോർകളെ
സല്ക്കരിച്ചുയർത്തി സർവ്വേശരൻ 72
ക്ഷുത്തുള്ളോർകൾക്കു സമ്പൂർണ്ണം നൽകി താൻ
വിത്തമുള്ളോരെ ശൂന്യരായും വിട്ട് 73
മുൻപിതാക്കളോടരുൾചെയ്തപോൽ,
അന്യൂനൻ തന്റെ വിശ്വാസകനാം 74
താതനാകുമബ്രാഹമിനും തന്റെ
സന്തതിക്കുമേകം മനോഗുണം 75
ഭാവിച്ചു തൻ ദയവിനെയോർത്തു
ദാസനാമിസ്രായേലെപ്പാലിപ്പാൻ 76
അന്തമില്ലാത്ത തന്റെ ദയവിനാൽ
സന്തതിയായി വന്നു ജനിച്ചു താൻ. 77
ഇസ്തുതിചൊല്ലിയേറ്റം തെളിഞ്ഞമ്മ
സന്താപമിലമ്മയോടൊന്നിച്ചു. 78

സ്തുതിമാസമട്ടങ്ങനെതാവൃത്താ
ചിത്താപേക്ഷകളേറെ വർദ്ധിച്ചു 111
ജ്വലിച്ചീടണ സൽപ്രിയ ദൈവമെ!
വെളിച്ചത്തുടൻ വന്നരുളീടുക! 112
എണ്ണുമാസം ദിനംപ്രതി നാഴിക,
കണ്ണിൽകാണ്മാനാഴവുന്ന മാനസം 113
കാൽക്ഷണം മഹാ യുഗമെന്ന തോന്നും
കാൽക്ഷണമളവില്ലാതപേക്ഷയും 114
സുസാധ്യത്തോടമ്മ പാർത്തിരിക്കുമ്പോൾ
പ്രസവത്തിന്ന കാലമടുത്തിതു്. 115

നാലാംപാദം സമാപ്തം.




## അഞ്ചാം പാദം

ദൈവമാതാവും തന്റെ ഉത്തമ ഭർത്താവുംകൂടെ ബെത്ലഹെമിൽ കേസറിന്റെ കല്പനാനുസരിച്ചു പോയതും അവിടെ പാർപ്പാൻ സ്ഥലം കിട്ടാതെ ഒരു തൊഴുത്തിൽ പാർത്തതും അതിൽ ദൈവപുത്രൻ പിറന്നതും, മാലാകാമാർ തന്നെ പാടി സ്തുതിച്ചതും, മാലാകാരുടെ അറിയിപ്പാൽ ഇടയരോരു വന്നു തന്നെ കുമ്പിട്ടു സ്തുതിച്ചതും എട്ടാന്നാൾ ഛേദനാചാരം കഴിച്ചു്, ഈശോയെന്ന തിരുനാമമിട്ടതും പുതിയൻ നക്ഷത്രം കാരണത്താൽ മൂന്നു രാജാക്കൾ വന്നു പൊന്നും മീറും കുന്തുരുക്കവും കാഴ്ചവെച്ചു കുമ്പിട്ടതും നാല്പതാം നാൾ ഉണ്ണിയെ പള്ളിയിൽ കാഴ്ചവെച്ചതും ശെമഓൻ എന്ന വൃദ്ധനും അന്നാ എന്ന പുണ്യസ്ത്രീയും കർത്താവിനെ സ്തുതിച്ചതും, ശെമഓൻ മാതാവിനു വരുവാനിരുന്ന വ്യാകുലവും മറ്റും അറിയിച്ചതും തിരുക്കുടുംബം മെസ്രേനിൽ

ഒളിച്ചോടിപ്പോയതും ഹെറോദേസ് കുഞ്ഞിപ്പൈതങ്ങളെ കൊല്ലിച്ചതും മിസ്രേനിൽനിന്നു തിരികെ വന്നതും പന്ത്രണ്ടു തിരുവയസ്സിൽ കർത്താവു തന്റെ മാതാപിതാക്കളെ വിട്ടുമറഞ്ഞതും വീണ്ടും മാതാവിനും തന്റെ വളർത്തുപിതാവിനും കീഴ്‌വഴങ്ങി പാർത്തതും:–

വൻപനൗഗുസ്തൂസ് കേസർ മഹാരാജൻ
കല്പിച്ചു തന്റെ ലോകരെയെണ്ണുവാൻ 1
നൂതനം തൽകാരണവും ചാർത്തിച്ച്
സാധനത്തിലെഴുതേണം ലോകരെ 2
ജന്മമാം നഗരിയിൽ കൂടുവാൻ
തന്മഹീപതി കല്പിച്ചറിയിച്ചു 3
ദാവീദു രാജപുത്രൻ യൗസേപ്പും
ദേവമാതാവും ദാവീദു ഗോത്രികൾ 4
താതൻ ജന്മാവു ദാവീദു പണ്ട്.
ബെത്‌ലഹേം തന്നിലെന്നു കാരണം 5
പോകേണമവർ ബെത്‌ലഹേം പതിയിൽ
സകലേശവിധിയുമതുപോലെ 6
ഉണ്ടായതും യൗസേപ്പുമെഴുന്നള്ളി;
ജന്മഭൂമിയവർക്കറിഞ്ഞാലും, 7
ബെത്‌ലഹേമെന്ന രാജവീഥിപോലെ
ബെത്‌ലഹേം ചന്തയാർക്കേ നടന്നവർ 8
ഇരിപ്പാനൊരു വീടു തിരഞ്ഞാറെ
ഒരുത്തരും കൈക്കൊണ്ടില്ല നരവൃന്ദരെ 9
ദുഷ്ടന്മാർക്കു നല്കി ഭവനങ്ങൾ
സല്ക്കരിച്ചു കൊടുത്തതെല്ലാവരും, 10
ഇവരെന്നും നിർധനരാകയാൽ
അവാസത്തിന്നു സ്ഥലമില്ലാഞ്ഞാറെ 11
ശ്രേഷ്ഠനാമല്ലോ നിത്യയോഗത്താൽ,
ഗോശാലയിലിറങ്ങി പാർത്തവർ 12
വിളങ്ങിയെത്തി ക്ഷേമർ വാനവരെ
സ്വപ്നം ഭൂമിയിൽ വ്യാപിച്ചു കാലത്തിൽ 13

അന്നവിടത്തിൽ ശാസ്ത്രികളോടൊത്ത്
ഉന്നതനായ ഉണ്ണി മിശിഹാ താൻ 126
ശാസ്ത്രയുക്തികൾ ചോദിച്ചും കേൾപ്പിച്ചും
ശാസ്ത്രികളൊക്കെ വിസ്മയം കൊൾകയും 127
അന്നേരം സ്വന്ത സവിതാവുമമ്മയും
ചെന്നു കണ്ടിട്ടിന്നവനോടു ചൊന്നാൾ 128
"എന്തിനിങ്ങനെ പുത്ര! ഞങ്ങളോടു നീ
എന്തിനിതും നമ്മിലേവം ചൊല്ലുക! 129
നിൻെറ താതനും ഞാനും സന്താപത്താൽ
നിന്നെയന്വേഷിച്ചുഴറി വലഞ്ഞിതു് 130
നിന്നെക്കാണാഞ്ഞു നിരാശപ്പെട്ടുടൻ,
നിന്നെക്കണ്ടിപ്പോളാശ്വാസമായി നാം 131
എന്നമ്മ ചൊല്ലി സന്താപത്തോടിതാ
ചൊന്നതുകേട്ടു പുത്രനരുൾചെയ്തു 132
"സ്വർഗ്ഗസ്ഥനാമെൻ ജനകൻെറ കാര്യങ്ങൾ
സാധിപ്പാൻ വിധിയെന്നറിഞ്ഞില്ലയോ 133
തത്ഭവനത്തിലെന്നെയന്വേഷിക്കേണമോ?"
ബുദ്ധിയുള്ളൊരുള്ളോർകൾ ഗ്രഹിപ്പാനായ് 134
മിശിഹായിങ്ങനെ ചൊന്നോരനന്തരം
സംശയംപോക്കി കൂടെയെഴുന്നള്ളി 135
അവരെ വഴിക്കത്തോടുകൂടവെ
ആവാസംചെയ്തു നസ്രസ്സുപുരേ 136

അഞ്ചാം പാദം സമാപ്തം.

---

## ആറാം പാദം

യോഹന്നാൻെറ മാമ്മോദീസായും, കർത്താവ് അയാളാൽ മാമ്മോദീസാ മുങ്ങിയതും ഉടൻ തൻെറമേൽ റൂഹാ ഇറങ്ങിയതും ബാവായിൽനിന്ന അശരീരിവാക്യം കേൾക്കപ്പെട്ടതും നാല്പതാംനാൾ താനൊന്നും തിന്നാതെ

വനത്തിൽ പാർത്തു നോമ്പു നോറ്റതും, പിശാചിനാൽ പരീക്ഷിക്കപ്പെട്ടതും, യോഹന്നാൻ കർത്താവിനെ ചൂണ്ടിക്കാണിച്ചു ബോധിപ്പിച്ചതും, ഗ്ലീലായിൽ വിവാഹത്തിന്റെ വെള്ളം വീഞ്ഞാക്കിയതും, പള്ളിയിൽ വില്ക്കയും കൊൾകയും ചെയ്യുവരെ ശിക്ഷിച്ചതും, താൻ മാമ്മോദീസാ മുക്കിയതും, ശമറായക്കാരത്തിയെ തിരിച്ചതും, ഗ്ലീലായ്ക്കു പിന്നെയും എഴുന്നള്ളിയതും, പ്രഭുവിന്റെ മകനെ പൊറുപ്പിച്ചതും, തിരുവാക്കാൽ ഗ്ലീലായിൽ അനേക രോഗങ്ങൾ പൊറുപ്പിച്ചതും, കേപ്പാ, അന്ത്രയോസ്, യാക്കോ, യോഹന്നാൻ എന്ന നാലു ശിഷ്യരെ ചേർത്തതും, ഒരു പ്രഭുവിന്റെ ഭൃത്യനെയായ സന്നിപാതം പൊറുപ്പിച്ചതും, കടലിലെ ഓളം അടക്കിയതും, പിശാചുക്കളെ പുറപ്പെടുത്തിയതും, അവയാലത്താൽ പിശാചുക്കൾ പന്നികളിൽ പുക്കു് അവയെ കൊന്നതും, ദോഷം പൊറുത്തെന്നു കല്പിച്ചുകൊണ്ടു സർവ്വാംഗം തളർച്ചക്കാരനെ സൗഖ്യപ്പെടുത്തിയതും, ഒരുവന്റെ മരിച്ച മകളെ ജീവിപ്പിച്ചതും, അവിടെ പോകുംവഴിയിൽ തന്റെ കുപ്പായത്തിന്റെ വിളുമ്പുമേൽ തൊട്ടതിനാൽ ഒരു സ്ത്രീയുടെ രക്തസ്രാവം പൊറുത്തതും, മറ്റു പല പുതുമകൾ ചെയ്തതും.

ത്രിംശതി തിരുവയസ്സു ചെന്നപ്പോൾ
മിശിഹാ സ്വകൃതപൂർത്തിപ്പാനും 1
സ്വാമി തന്റെ പേരറിയിപ്പാനും
സ്വാമിയേകൻ മഹാ മുനിശ്രേഷ്ഠനാം 2
യോഹന്നാൻ പുരോഗാമിയെ കല്പിച്ചു
മഹാ ജനങ്ങളാൽ വന്ന ദൂതനായ് 3
അനുതാപ്പാരം പ്രസംഗിച്ചും മാമ്മോദീസാ
അനുസരിച്ചു മുക്കി പാപമൊഴിപ്പാൻ. 4
ഒടുപ്പിയൻ മിശിഹായും മാമ്മോദീസാ
ഏകനായിട്ടങ്ങ് കല്ലാൽ മുങ്ങിനാൻ. 5
"ഇവനെന്റെ മൽപുത്രനാകുന്നു"
ഉച്ചത്തിലൊരു നാദം പ്രത്യക്ഷമായ് 6

വീണുനീയെന്നെക്കുമ്പിട്ടെന്നാകിലോ
വേണമെങ്കിലിതെല്ലാം തരുവാൻ ഞാൻ" 23
സർപ്പനിന്ദ പറഞ്ഞ പിശാചിനെ
സൽപ്പുരുഷനായകനാട്ടിനാൻ:– 24
"പോക; നീചൻ നീയെന്റെ മുമ്പിൽനിന്ന്"
സകലേശനരുളുന്ന കേട്ടപ്പോൾ 25
ഭീതിപൂണ്ട പിശാചു പിടച്ചുടൻ
ഭീതിത ലോകേ പോയി മറഞ്ഞവൻ 26
ചിത്തനീതിയും, വഞ്ചകളെന്നതും
വൃത്തിയിൽകാട്ടി നമുക്കേകുവാനായി 27
മർത്ത്യരക്ഷകനായ മ്ശിഹാ താൻ
മർത്ത്യർക്ക് ബോധമാവാൻ ശ്രമിച്ചിട്ട് 28
കർത്താവീശോയെ കണ്ടൊരന്നാൾ പിന്നെ
കീർത്തിയുള്ള യോഹന്നാനരുളു:– 29
"മർത്ത്യദോഷങ്ങൾ നീക്കുവാൻ തമ്പുരാൻ
യാത്രയാക്കിയ ആട്ടിൻകുട്ടിയിതാ! 30
തമ്പുരാൻ പുത്രനിവനെന്നതു"
തമ്പുരാനെന്നോടരുളിച്ചെയ്തിട്ട്" 31
ഇയാളിലോകരെല്ലാ വന്നവൻ
ഇയ്യാളാൽ ദേവഭക്തി സമ്പൂർണ്ണവും 32
കിട്ടുവാൻ വഴിയുള്ളൂ"വെന്നിങ്ങനെ
പട്ടാങ്ങസാക്ഷി മാമ്മോനാ ചൊല്ലിനാൻ. 33
യൂദാവിൽനിന്ന മിശിഹാ ഗ്ലീലായിൽ,
തദനന്തരം പോയ് കല്യാണത്തിന് 34
വിവാഹത്തിന്ന മുന്തിരിങ്ങാനിര
സ്വവിസ്മയത്താൽ വെള്ളംകൊണ്ടാകിനാൻ 35
പെൺകെട്ടിന ശ്രേഷ്ഠം ക്രിയയിങ്ങനെ
തൻകരങ്ങളുടയോളം കാട്ടിനാൻ. 36
അക്കാലം യൂദന്മാരായ ദുഷ്ടന്മാർ
വില്പുംകൊള്ളുമോറേശലം പള്ളിയിൽ 37
എന്നതുകൊണ്ടു കോപിച്ചു നാഥനും
നിന്ദചെയ്യുന്ന നീചവൃന്ദത്തിനെ. 38

പൊറുത്തെന്നരുളിച്ചെയ്തു നേരത്തു
പൊറുതിയെന്നു വന്ന പ്രജസ്യതാൻ 55
സങ്കടമെല്ലാം തീർന്നു സുഖംവന്ന
തങ്കൽ വിസ്മയംപൂണ്ടു തെളിഞ്ഞവൻ 56
ശ്ലീവായിൽ പ്രാപിച്ചൊരിച്ചു നാഥൻ
നല്ല നേർവഴി സേവിക്കേണമെന്നും, 57
തന്നെ വിശ്വസിച്ചീടേണമെന്നതും
അന്നാലോകരോടൊക്കെ പ്രസംഗിച്ചു 58
എന്നെല്ലാമിക്കിലുള്ള നരാമയം
അന്നതാൻ തീരുപകാരമൊഴിച്ചു താൻ 59
കേപ്പതന്നെയുമന്ത്രയോസിനെയും
ചിൽപുത്രൻ യാക്കോ, യോഹന്നാനെയും 60
ക്രൂരരാക്കി മതൽചെയ്തു വേലതിൻ
ക്രൂരത്തിന്നടെ ശിഷ്യരാക്കീടിനാൻ 61
തൈവത്താൻ ക്ലേശം പൊറുപ്പിച്ചു തമ്പുരാൻ
ചെയ്തു വിസ്മയ പ്രത്യക്ഷം കേട്ടവൻ 62
ശതപതിക്കധിപനായുള്ളവൻ
ചിത്ത ഭാരത്താൽ വന്നുതെളപ്പ 63
സന്നിപാതത്താൽ വലഞ്ഞ ഭൃത്യന്
താനാരോഗ്യം കൊടുപ്പാനപേക്ഷിച്ചു 64
കൂടെച്ചെല്ലാമെന്നപ്പോൾ മിശിഹായും
കേട്ട ഭക്തനണർത്തിച്ചു തൽക്ഷണം 65
"കൂടെച്ചെല്ലാനോ മതിയാമെന്നില്ലല്ലോ
കേട്ടപോവാൻ കല്പിച്ചാൽ മതിതാനും 66
ഭാഗ്യനാഥനാം നിന്നെയെഴുന്നള്ളുവാൻ
യോഗ്യമില്ലിനിക്കമെന്റെ വീട്ടിലും" 67
ചിന്തയുമവൻ ഭക്തിയും കണ്ടു താൻ
സന്തോഷിച്ചവന്റെ വിശ്വാസത്തിനാൽ 68
"പോക നിന്റെ വിശ്വാസമതുപോലെ
ആകട്ടെ"ന്നരുൾചെയ്തു കേടും തീർന്നു 69
കപ്പൽകേറി ശിഷ്യരുമായോടമ്പോൾ
കോപിച്ചു കടലോളവും വായുവാൽ 70

എന്നാൽ മേൽപ്പുര നീക്കിത്തിരുമുമ്പിൽ
അന്നാരോഗിയെ വെച്ചപേക്ഷിച്ചവർ 87
ആത്മദോഷത്താൽ വന്ന രോഗമിതു
ആത്മനാഥൻ പൊറുത്തെന്നതൽചെയ്തു 88
രക്ഷിതാവിന്റെ കല്പന കേട്ടപ്പോൾ
രക്ഷവന്നു നടന്നിതു രോഗിയും 89
ആരിയാളെന്നു ചിന്തിച്ചു ലോകരും
ഉരിതാതെല്ല അന്യരാരെന്നിയെ 90
പോക്കുവാനാർക്കും ശക്തരില്ലല്ലോ?
പോക്കി രക്ഷവരുത്തിയതത്ഭുതം! 91
അപ്പോൾ സർവ്വേശനിയാളാകുന്നിതോ?
ഇപ്പടി വിചാരിക്കുന്നു ലോകരും 92
അപ്പോൾ വന്നയിറോസെന്ന വൻപനും
തൻപുത്രിയുടെ സങ്കടം പോക്കുവാൻ 93
കൂടെപ്പോന്നേ മതിയാമെന്നേറവും
ആടലോടെയപേക്ഷിച്ചു നായകൻ 94
പോകുന്നേരത്തൊരു സ്ത്രീയടുത്തുടൻ
രക്തസ്രാവം നില്ക്കുമെന്ന തേറത്താൽ 95
ത്രാതാവിനുടെ കുപ്പായം തൊട്ടവൾ
ത്രാതാവന്നേരം കല്പിച്ചു വിസ്മയം 96
"ആരെന്നെ തൊട്ടതെന്നു ചോദിച്ചുടൻ,"
അതുകേട്ടപ്പോ ലോകരണഞ്ഞിച്ചു 97
"എല്ലാരും ചുറ്റിലെഴുന്നള്ളുംവിധൗ
പലരും തിരുമേനിമേൽ തൊട്ടല്ലോ" 98
അന്നേരമതൽചെയ്തു തമ്പുരാൻ
"എന്നെ തൊട്ടു ചോദിപ്പാൻ കാരണം 99
എന്നിൽനിന്നു ഗുണം പുറപ്പെട്ടിതു
എന്നതുകൊണ്ടു ചോദിച്ചതാണിപ്പോൾ 100
പിന്നെയുമരുളിച്ചെയ്തു തമ്പുരാൻ
"എന്നെത്തൊട്ടവരാരെന്നു ചൊല്ലുവിൻ" 101
പേടിച്ചു വിറ കമ്പിട്ടു സ്ത്രീയവൾ
പേടിപോക്കി മിശിഹായതൽചെയ്തു 102

ദോഷമെന്റെ ക്രൂരമിക്കിലോ നിർണ്ണയം
ശേഷിക്കും കഠോരം നിനക്ക നാശവും 44
അന്യരെ ബഹുമാനിച്ചുകൊള്ളണം
നിന്ദിച്ചീടുകിൽ പകരം വീട്ടുവാൻ 45
അന്യദോഷത്തിന്നാരോപം ചെയ്യിലോ
നിനക്ക ദോഷം സംഭവിച്ചായ്വരി 46
നിന്നോളം ശുദ്ധാത്മമില്ലെന്ന്
മനസിലോർക്കായില്ലിനി സന്തതം 47
പരാത്മാർത്ഥതയും പരാർത്ഥാപേക്ഷയും
ധരിക്കുകില്ലേ ചിത്തതമസ്സിനാൽ 48
ഒരിനാൾ ക്ഷയമില്ലാത്ത സാന്നിധി
ധന്യലാഭമിച്ഛമിക്ക നീ സന്തതം 49
സ്വാമി! സ്വാമിയെന്നു വിളിച്ചാൽ പോരാ
നന്മ ചെയ്യിലേ സമ്മതമായ് വരൂ 50
എന്നോടുകൂടെ വാഴണമെങ്കിലോ
എൻ പ്രമാണങ്ങൾ മാനിച്ചുകൊള്ളണം 51
കേട്ടില്ലെങ്കിലോ വൃത്തിഫലംവരാ
അടിസ്ഥാനമില്ലാത്ത പണിയിത്. 52
എല്ലാ വസ്തുക്കൾക്കീശൻ ഞാനെന്നതെ
കല്പനക്കൊത്ത വിശ്വാസത്തിനാൽ 53
ഉത്തമമതിനെന്നെന്നോർക്കണം
അതുല്യം മാനിക്കയില്ല ഞാൻ. 54
മോഹത്താൽ പിഴയുള്ള ദോഷത്തിന്
മോഹംകൂടവെ ദുഃഖിക്കും നിർണ്ണയം 55
ചഞ്ചലപോകമെന്നോർക്കണേ നീ ബലാൽ
ചതവർകളെ ജീവിപ്പിച്ചിടും ഞാൻ 56
നല്ലോർമോഹത്തിൽ സ്തുതിയുണ്ടായ് വരും
അല്ലൽവന്നിടും ദുഷ്ടജനങ്ങൾക്ക് 57
ശോഭിച്ചീടും ഞാൻ സജ്ജനത്തോടും
ശോഭിക്കുംനാളിൽ ഭയമുണ്ടായ് വരാ 58
എന്നെസ്സമ്മതമില്ലാത്ത ദുർജ്ജനം
ഞാനാരെന്നറിഞ്ഞീടുമെല്ലാവരും 59

ഇന്നാനന്ദിച്ചവരും ജനൻ മേഷത്തിൽ
എന്നുടെ മുമ്പിലാകെ വരുന്നും ഞാൻ 60
അന്യർ സേവിച്ച ദേവന്മാരരെന്നും
ഞാനാമെന്നും കാണുന്ന മൂഢന്മാരും 61
സൽകൃത്യം നിന്ദിച്ചിട്ടുപോൽ ധാത്രിയിൽ
ദുഷ്കൃത്യം ചെയ്ത പാപികളേവരും, 62
"ഞങ്ങളെ മലകളുടുക്കിടുവിൻ!
ഞങ്ങളെ ധര വിഴുങ്ങിക്കൊള്ളുവിൻ! 63
എന്നപേക്ഷിച്ച പീഡിക്കും ദുർജ്ജനം
എന്നെയുള്ളോരു ഘോരഭയത്തിനാൽ 64
ദേവസന്നിധി ഭീതികൊപ്പമില്ല
ഭീപദങ്ങളിൽ സംഭ്രമമായതു് 65
ദുഷ്കൃത്യാഗ്നിയതിലതിസന്ദ്രമാം
ഭാഗ്യഹീനരല്ലോ ഞങ്ങളെന്നവർ 66
സുകൃതത്തോടു നടന്നവർ രമാ
അകക്കാമ്പുതെളിഞ്ഞു സന്തോഷിക്കും 67
സൂര്യൻപോലെ ശോഭിക്കും മനോഹരം
ഭയവും നാശവുമില്ലവർക്കന്നമെ 68
അനന്തസ്നേഹത്തിലതിരഞ്ഞെന്നാൽ
ആനന്ദിച്ചീടും കാരുണ്യത്തിലോരോവും 69
ആമോദത്തിനൊടുക്കമില്ലന്നമെ
സ്വാമിയോടൊരുമിച്ചവർ തോഷിക്കും 70
വൻപരെങ്കിലും ചിന്നരായീടിലും
തമ്പുരാൻ മുമ്പിലൊക്കെയെല്ലാവരും 71
നല്ല വൃത്തിയാൽ ഭാഗ്യലാഭംവരും
അല്ലാതൊന്നിനാലും പകരം വരാ 72
മരിച്ചവർക്കന്നപ്രതി വാങ്ങിക്കിൽ
അന്ത്യം വന്നപ്പോൾ സ്വർല്ലാഭം നൽകുവാൻ 73
ജീവിതകാലെ എന്നപ്പേക്ഷിക്കണം
ഭാവികാലത്തിലെന്നെ സ്വയമേതു 74
സംശയവസ്തു ചൊല്ലുമാനമല്ല;
അക്ഷയാനന്ദമേകം മാന്യമദോ 75

എന്ന കാറാമതന്‍ചെയ്തു തോണിയില്‍
താനും കൂടെയെഴുന്നെള്ളിയക്കരെ 41
പുക്കവിടെ വസിച്ചോരനന്തരം
അക്കലത്തോടു മാര്‍ഗ്ഗമറിയിച്ചു 42
അവിടെ പല വന്‍പതം ശിഷ്യര്‍ക്ക്
തീന്‍ വിരുതിയില്ലെന്ന പറഞ്ഞിതു് 43
കുളിയാതെയും കൈകഴുകാതെയു-
ള്ള ഭക്ഷണദോഷമറിയിച്ചു 44
ഉത്തരമപ്പോള്‍ നാഥനരുള്‍ചെയ്തു:—
എന്തു കല്പനകൊണ്ടതു ദോഷമായ് 45
പുറത്തുള്ളതുകൊണ്ടൊരു ദോഷത്തിന്-
കാരണമാകുവതല്ലല്ലോ 46
ഉള്ളില്‍നിന്നുള്ള ദോഷമലത്തിനു
കള്ളമനംകൊണ്ടു കൂടിയുണ്ടാകുമോ? 47
നാട്ടാചാരത്തെ ഏറ്റവും വാഴ്ത്തിച്ച്
കാട്ടുള്ളില്‍ചെല്ലു തെറിക്കാട്ടും ചിലര്‍ 48
ദൈവകല്പന ലംഘിക്കാതെ ക
ഭവിക്കുമെന്ന ശങ്കിക്കേണ്ട വേലാണ് 49
ഇതു കേട്ടവര്‍ കോപം മുഴുത്തുടന്‍
അതിന്‍ശേഷമരുള്‍ചെയ്തു തമ്പുരാന്‍:— 50
"കണ്ണില്ലാത്തൊരുള്ളോന്‍ കണ്ണില്ലാത്ത
രുണമാംവെള്ളം നടത്തിക്കൂടുമോ? 51
വഴിക്ക പുറപ്പെട്ടവര്‍ പോകില്ലേ
കുഴിയിലവര്‍ വീഴുമൊരുപോലെ" 52
തങ്ങടെ സാരവാക്യസത്തിനാല്‍
പിന്നെയുംകൂടി നാലായിരം ജനം 53
ഒന്ന നാല്‍കൂടെ പാര്‍ത്തവരെക്കെയും
അനുഗ്രഹിച്ചു തമ്പുരാനനന്തരം 54
ഏഴപ്പംകൊണ്ടും കുറഞ്ഞ മീനുകൊണ്ടും
അഴകാംവണ്ണം പിരന്നൂട്ടിനാന്‍ 55
എല്ലാവരും തിന്ന പോറിച്ചും വന്ന
നല്ല തീര്‍ത്ഥം ശേഖരിച്ചു പിന്നെയും 56

മാനുഷനായി വന്ന സർവ്വേശ്വരൻ
ശനിയാഴ്ച, പൊറുപ്പിച്ച രോഗങ്ങൾ 121
എന്നതുകേട്ടു യൂദന്മാരെന്നും
അന്നു കോപിച്ചു വിസ്മയം പൂണ്ടവർ 122
വ്യാധിയുള്ളോരു നാരിയെ പിന്നെയും
ആധിപോക്കി മിശിഹാ പൊറുപ്പിച്ചു 123
അന്നാളിലതു ചെയ്യുന്ന കാരണം
ആ നഗർ വിചാരത്തിനൊടെ വാദിപ്പാൻ 124
കുറ്റം നാഥനെ നിന്ദിപ്പാൻ പറഞ്ഞപ്പോൾ
കുറ്റമറ്റ സർവ്വേശ്വരൻ കല്പിച്ചു:- 125
"കേൾക്ക നീ ശനിയാഴ്ച ദിവസത്തിൽ
നാല്ക്കാലിയൊന്നു വീണു കുഴിയതിൽ 126
പാർക്കുമോ, ശനിയാഴ്ച കരേറ്റുമൊ?
ഓർക്ക മർത്യനതിൽ വലുതല്ലയോ 127
ന്യായമുള്ളവരെന്നു പറകയും
ന്യായക്കേടനേകം നിങ്ങൾ ചെയ്കയും" 128
ഇപ്രകാരങ്ങൾ കേട്ടു പ്രധാനിയും
കോപമെത്രയും വർദ്ധിച്ചു മാനസേ 129
അവർകളുടെ ദുഷ്കൃത വൃത്തത
അവരോടെതുളിപ്പിച്ചു തെളിവാൽ 130
പല നാളിൽ മിശിഹായെക്കൊല്ലുവാൻ,
ഫലമെന്നിയേ വേല ചെയ്യുന്നവർ, 131
നാശമെല്ലാമൊപ്പിച്ച താനെങ്കിലും
മിശിഹാ മനസ്സാകും കാലത്തിലും 132
താൻ കല്പിച്ച ദിവസംവരുമ്പോളും
താൻ കല്പിക്കാതെയാവതില്ലാർക്കുമേ 133
രോഗക്കാരെ പൊറുപ്പിച്ചുകൊള്ളുവാൻ
വേഗം വൈദ്യനെയാരന്വേഷിക്കും 134
കണ്ടോരെല്ലാമവനെ പ്രിയപ്പെട്ടും,
പണ്ടൊരുനാളും കണ്ടിട്ടില്ലെങ്കിലും 135
ആത്മനാഥൻ മിശിഹായുമപ്പുറം
ആത്മരോഗികളെ രക്ഷിച്ചീടുവാൻ. 136

ഉമി ഗന്ധ'ത്തിൽവെച്ചു മുമ്പേശവം
ഉമി നാഥനവിടെക്കെഴുന്നള്ളി 15
കല്ലുപ്പൂട്ടു നീക്കുവാൻ കല്പിച്ചു
നാലുവാസരം ചെന്നവൻ ചത്തിട്ട് 16
കർത്താവെ പാരം നാറീടുമിശ്ശവം"
മാർത്തയിങ്ങനെ വാർത്തയുണർത്തിച്ചു 17
വിശ്വനാഥൻ പിന്നെയും കല്പിച്ചു:-
“വിശ്വസിച്ചാൽ മരിച്ചവൻ ജീവിക്കും” 18
ത്രാതാവുതാൻ പിതാവോടപേക്ഷിച്ചു:-
“പിതാവേ എന്റെയപേക്ഷ കേട്ടു നീ 19
അതു കാരണം നിന്നെ സ്തുതിക്കുന്നു
ഇതിന്നായിപ്പോൾ ഞാനപേക്ഷിക്കുന്നു 20
ഞാനപേക്ഷിക്കും കാര്യങ്ങളൊക്കെയും
അനുകൂലമറിഞ്ഞിരിക്കുന്നു ഞാൻ" 21
ഈ മഹാജനം കണ്ടു വിശ്വസിപ്പാൻ
ആമയമിതു പറഞ്ഞു കേൾപ്പിച്ചു:- 22
അതിൻശേഷമനന്ത ദയാപരൻ
പുത്രൻ തന്നുടെന്നതനാദത്താൽ 23
“ലാസർ നീ പുറപ്പെട്ടുവരികെന്നു
ലാസറുമപ്പോൾ ജീവിച്ചു വിസ്മയം 24
ഇടിപോലൊത്തനാദം കേൾക്കുമപ്പോൾ
ഉടൻ ചത്തവൻ ജീവിച്ചെഴുന്നേറ്റു 25
പലരുമിതാൽ രക്ഷിതാവന്നതും
കല്പനനീകരി വിശ്വസിച്ചീടിനാർ 26
ചിലരിക്കഥ പട്ടക്കാരരോടും
വലിയ ജനത്തോടുമറിയിച്ചു. 27
കേട്ടുന്യായമവർ വ്യാപിച്ചു മാനസേ.
മിശിഹായെ സ്തുതിയറപ്പാറവും 28
സംഘംകൂടി വിചാരിച്ചു യൂദരും:-
“വേഗമീശോയെക്കൊല്ലണമെന്നല്ലൊ 29
അഗ്നി വർദ്ധിച്ചു പെരുകീടുമെന്ന
അഗ്നിവേഗം കെടുത്തണമല്ലെങ്കിൽ 30

ശക്തിപ്പെട്ടെന്നാലഗ്നി കെട്ടുതാമോ?
ശക്തിയേറിവരുമല്ലോ പിന്നിപ്പോൾ 31
ഈശൻ ചെയ്യുന്ന വിസ്മയം കാൺകയാൽ
ദേവനെന്നല്ലോ ലോകരാം ചൊല്ലുവോം. 32
അവന്റെ ചൊല്ലിൽ നിൽക്കുമെല്ലാവരും
അവസരംകൊണ്ടു കാണാമിതപ്പോഴെ 33
റോമരാജാവും പരിഭവിച്ചിട്ടും,
നമ്മുടെ നാട്ടിന്നന്തവും വരും 34
എന്തുവേണ്ടുവെന്നെല്ലാരും നോക്കുവാൻ
അന്തരമാതെല്ലാവരും ഗ്രഹിച്ചല്ലോ!" 35
കയ്യപ്പായെന്ന മേല്പട്ടമുള്ളവൻ
ന്യായമെന്നവൻതന്നെ വിധിച്ചതു":– 36
"ലോകമൊക്കെയും രക്ഷിപ്പതിന്നായി,
ലോകത്തിലേകനവൻ മരിക്കേണ്ടു" 37
മരണംകൊണ്ടു രക്ഷ ലോകത്തിനു
വരുമെന്നറിയാതെ പറഞ്ഞവൻ 38
ഹിംസിപ്പാനുള്ള മനസ്സുകൊണ്ടത്രെ
ഈ സാദൃശ്യമെന്നു പറഞ്ഞു കയ്യപ്പാ 39
അന്നുതൊട്ടു മിശിഹായെക്കൊല്ലുവാൻ
വന്നവർക്ക് മനസ്സിലെ നിശ്ചയം 40
പെസഹാ പെരുന്നാളടുക്കുന്നതിൻ
വാസരമാറു മുൻപിൽ മിശിഹാ താൻ, 41
ലാസറോടെ വിരുന്നിലിരുന്നപ്പോൾ
അസ്ഥലത്തിൽ മഗ്ദലേനാ മറിയം 42
മണിക്കമായ സുഗന്ധമീലിസം
പുണ്യകാൽകളിൽ പൂശി ഭക്തിയോടെ 43
സ്തുതിയോടെ മുത്തമിട്ടുന്നേരം
പറഞ്ഞു "ഹാ ചേതമിതെന്നവൻ 44
ഇതിന്റെ വില മുന്നൂറു കാശുണ്ട്
ഇതിനാലെത്ര ദാനധർമ്മം ചെയ്യാം?" 45
കള്ളൻ മോഷ്ടിപ്പാനാഗ്രഹമുണ്ടവൻ
ഉള്ളിൽ ലീനമായതുകൊണ്ടല്ലോ" 46

ഇവൻ ചെയ്യുന്ന ക്രിയകൾ കണ്ടിട്ട്
സർവ്വലോകരനുസരം ചെയ്യുന്നു 79
ചതിയാലിവനെ വധിപ്പിക്കേണം
അതല്ലാതൊരുപായവും കണ്ടില്ല 80
പെരുനാളിലതു കൂട്ടുവാൻ പണി
വിരോധിച്ചിട്ടും ലോകരൊത്തപോലെ 81
സ്തുതിയാത്ത ദ്രവ്യത്തിന മോഹിതൻ
നെറിവുകെട്ട ദുഷ്ടൻ നരാധമൻ 82
എന്തിനിക്ക തരും നിങ്ങൾ ചൊല്ലുവിൻ
ചിന്തിച്ചപോലെ സാധിപ്പിച്ചീടുവൻ 83
നിങ്ങൾക്കുള്ള പ്രത്യർത്ഥി ജനത്തിനെ
നിങ്ങൾക്ക ഞാനവകാശമാക്കുവൻ 84
മുപ്പതു വെള്ളികാശു വിലയതു
അപ്പോളെല്ലാരുമൊത്തു ബോധിപ്പിച്ചു 85
സത്ഗുരുവായ സർവ്വേശനെയവൻ
നിർഗ്ഗുണനിധി ദുഷ്ടരിൽ നീചകൻ 86
വിറ്റാവൻ വില വാങ്ങി മടിയാതെ,
ഒറ്റുവാൻ തരം നോക്കി നടന്നിതു 87
സ്വാമി തന്റെ മരണമടുത്തപ്പോൾ
സ്വമാതാവിനെക്കണ്ടു മിശിഹാ താൻ 88
യാത്രചൊല്ലി, വരുന്ന ദുഃഖങ്ങളും
പിതാവിന്നരുളൊക്കെയും കേൾപ്പിച്ചു 89
സർവ്വ സൃഷ്ടിയിൽ മെ പ്രിയകന്യകെ!
ഭാവിയാകുന്ന വസ്തുക്കൾ ചൊല്ലുവാൻ 90
മടിയെങ്കിലും പീഡയെന്നാകിലും,
മൂടുവാൻ യോഗ്യമല്ലെന്നുറച്ചു ഞാൻ 91
ഞാൻ പിതാവിന്റെ രാജ്യത്തു പോകുവാൻ
ഇപ്പോൾ കാലംവരുന്ന സമയമായ് 92
പോകുമുമ്പിൽ ഞാൻ നിന്നോട് വാർത്തകൾ
ഒക്കെയുമറിയിപ്പാനായ് വന്നിതു:– 93
"ഇഷ്ടമാതാവേ കേട്ടുകൊൾകെല്ലാമെ
ദുഷ്ടന്മാരുടെ കൈകളാൽ ഞാൻ മഹാ 94

അതുകൊണ്ടൊരു രണ്ടല്പ്പുണ്ടാം മമ
ചേതസ്സിലതുകൂടാതെന്തുഗതി, 111
സർവ്വനാഥനാം പുത്രനിതു കേട്ടു
സർവ്വ സ്നേഹമാതാവോടരുൾചെയ്തു 112
ഇതുവരെ ദുഃഖം പൊറുക്ക നീ
ഇതുവരെ ദുഃഖവും ഞാൻ തഥാ 113
എന്നു പുത്രൻ അരുൾചെയ്തു നേരത്തു
അന്നേരം ദേവമാതാവരുൾചെയ്തു:— 114
നിന്റെ ദുഃഖത്തിനു പ്രതിശ്രുതി
എന്നാത്മാവിലതേൽക്കുമുഗ്രം തഥാ 115
ലോകപുത്ര! വിരോധമെന്നാകിലും,
ലോകരക്ഷയതിനാലുണ്ടാമല്ലോ 116
എന്നിലുമെന്നെക്കാളുന്നതിലുമാം
നിന്നിലും പിതൃകല്പന സമ്മതം 117
അന്നേരം സുതൻ മൂന്നാന്നാൾ രാവിലെ
നിന്നെക്കാണ്മതിനായ് വരുന്നുണ്ടു ഞാൻ 118
പിന്നെയെന്നും മരണമുണ്ടാവാ
അന്നേരം നിന്നെ രഞ്ജിപ്പിച്ചീടുവാൻ 119
ഇവ്വണ്ണം പുത്ര യാത്ര പറഞ്ഞിട്ടു
പോയ് വിധിപോലെ പെസഹാ കഴിച്ചു. 120

ഒൻപതാംപാദം സമാപ്തം.

---

## പത്താം പാദം

---

പെസഹാ ഭക്ഷണമാകവേ തന്റെ ശിഷ്യരോടു കഴിച്ചതിൻവണ്ണം ഭക്ഷണമാകിയതും, തന്റെ ആ ഒടുക്കത്തെ അത്താഴത്തിൽ ശിഷ്യരുടെ കാൽ കഴുകുകയും, യൂദസ്കറിയോത്താ തന്നെ ഒറ്റിക്കൊടുക്കുന്ന

വിവരം അറിയിക്കയും അപ്പത്തിന്റെയും വീഞ്ഞിന്റെയും സാദൃശ്യത്തിൽ തന്നെത്തന്നെ ദിവ്യവരമാം തന്റെ ബാവായ്ക്കു പൂജയായിട്ടും മനുഷ്യരുടെ ആത്മാവിന്റെ ഭക്ഷണമായിട്ടും കല്പിക്കയും ചെയ്യുന്നതും, താൻ ചാവു പൊരുൾ അരുളിച്ചെയ്യുന്നതും, പത്രോസു തന്നെ മൂന്നു വട്ടം ഉപേക്ഷിക്കുമെന്നു അരുളിച്ചെയ്യുന്നതും, അത്താഴം കഴിഞ്ഞു തന്റെ പിതാവിനെ സ്തുതിച്ചുകൊണ്ടു മൂന്നു ശിഷ്യരോടുകൂടെ ഒരു തോപ്പിൽ ചെന്നു തന്റെ ബാവായോടു പ്രാർത്ഥിച്ചു ചോര വിയർത്തതും, ഒടുക്കം മാലാഖാ വന്നു ആശ്വസിപ്പിച്ചതും അതിന്റെശേഷം ശിഷ്യരെ ഉണർത്തിക്കൊണ്ടു ശത്രുക്കളുടെ എതിരെ ചെന്നതും, തിരുവാക്കിന്റെ ശക്തിയാൽ ശത്രുക്കൾ വീണതും അവരെ എഴുന്നേല്പിച്ചതും, യൂദാസ്സു ദ്രോഹിയായ കർത്താവിനെ മുത്തിക്കാട്ടിക്കൊടുത്തതും, കേപ്പാ ഒരുത്തന്റെ ചെവി ചെത്തിയതും അതിനെ സൗഖ്യമാക്കിയതും, കർത്താവിനെ ശത്രുക്കൾ പിടിച്ചുകെട്ടി ഹന്നാന്റെ പക്കൽ കൊണ്ടുചെന്നതും, ഒരു നീചൻ തന്റെ തിരുകന്നത്തിൽ അടിച്ചതും, പിന്നീടു കയ്യാപ്പായുടെ പക്കൽ കൊണ്ടുപോയതും, തന്നെ കൊല്ലുവാൻ തക്കവണ്ണം പലരും കള്ളസ്സാക്ഷി ഉണ്ടാക്കുകയും പിന്നെയും പല വിധത്തിൽ കർത്താവിനെ കഷ്ടപ്പെടുത്തിയതും.

പുളിയാത്തപ്പം തിന്നേണ്ടും മുമ്പിലെ
നാളിൽ ശിഷ്യരടുത്തു ചോദിച്ചിതു്:– 1
"ഇപ്പെസഹാതന്റെ ഭക്ഷണമെവിടെ
കോപ്പിട്ടുകൂട്ടേണമെന്നരുളീടുക." 2
പരമപരൻ മിശിഹാതമ്പുരാൻ
അരുളിച്ചെയ്തു ശിഷ്യജനത്തോടു്:– 3
"പുരത്തിൽ നിങ്ങൾ ചെല്ലുമ്പോൾ നീർക്കുടം
ഒരുത്തൻ കൊണ്ടുപോകുമവനുടെ 4
സ്ഥലത്തിൽ നിങ്ങൾ കൂടവെ ചെല്ലുവിൻ
ശാലകാട്ടുമാ വീട്ടിലെ നായകൻ 5

അർപ്പിക്കുമാത്മാവിനൊടെ രക്തവും
അർപ്പിച്ചിട്ടു കുർബാനായും നൽകിനാൻ 22
തൻവിശുദ്ധ ശരീരവും ചോരയും
തന്റെമാനുഷ മംഗല ഗാത്രമായ് 23
ഉള്ളിൽ ചേർന്നിരിപ്പാൻ പ്രിയത്താലതു
കൊള്ളുക,യെന്നു മിശിഹാ കല്പിച്ചു 24
എപ്പോഴുമുള്ള ഭക്ഷണസാധനം
അപ്പംകൊണ്ടു ശരീര ബലം വരും, 25
മുന്തിരിങ്ങാ ഫലരസ പാനത്താൽ
സന്തോഷമുണ്ടാം നശിക്കും ദാഹവും 26
ഈ രണ്ടിൽ ഗുണം കൊള്ളുമാത്മാവിനും
വരുമെന്നതിനർത്ഥമറിയിപ്പാൻ 27
തദ്രൂപങ്ങളിൽ രഹസ്യമായിട്ടു
തദ്രൂപങ്ങളിൽ തന്നെ മറച്ചു താൻ, 28
എന്നുമേയകന്നിടാതിരിപ്പാനായ്
ഇസ്നേഹോപായം കല്പിച്ചു തന്നിട്ടു 29
തന്റെ ശിഷ്യർക്കു പട്ടംകൊടുത്തു താൻ,
പിന്നെച്ചൊവ്വു പൊരുളങ്ങളിച്ചൊല്ലു:– 30
കേട്ടുകൊള്ളുവിനെന്റെയുണ്ണികളെ
ഒട്ടും വൈകാതെ പോകുന്നു ഞാനിതാ 31
പുത്തനായുള്ള പ്രമാണം നൽകുന്നു:–
അതാകുമെന്റെ ശിഷ്യർക്കു ലക്ഷണം. 32
നിങ്ങളെ ഞാൻ സ്നേഹിച്ചതുപോലെ
നിങ്ങൾ തങ്ങളിൽ സ്നേഹമുണ്ടാകണം! 33
ഞാൻ പോകുന്ന സ്ഥലത്തിങ്കലെത്തുവാൻ
ഉപായം നിങ്ങൾക്കിപ്പോഴുണ്ടായ്‌വരാ, 34
ഇപ്പോൾ കൂടാതതെന്തുകൊണ്ടെന്നതും
കേപ്പാ“കൂടെ മരിപ്പാൻ ഞാനെ”ന്നവൻ 35
“നീ മരിക്കുമോ”യെന്നരുളിച്ചെയ്തു:–
“ശെമോൻകേപ്പായെ കേട്ടുകൊൾകെങ്കിൽ നീ 36
ഇന്നിരാക്കോഴി കൂകുന്നതിൻമുമ്പേ
മൂന്നു വട്ടം നീയെന്നെയുപേക്ഷിക്കും. 37

ഞാൻ പോകുംവഴി നിങ്ങൾക്കുണ്ടാകുവാൻ
ഞാൻ പ്രമാണിക്കും കല്പന കേട്ടാലും 38
എന്നോടുകൂടെ വാഴേണമെങ്കിലോ
എന്നെ സ്നേഹമുണ്ടാകിലും കല്പന 39
ഉപേക്ഷിക്കാതനുസരിച്ചീടണം
ഞാൻ പോയിട്ടു നിങ്ങൾക്കുള്ള പീഡകൾ 40
പോക്കി റൂഹായെ യയപ്പൻ സത്വരം
നീക്കിടുമല്ലാൽ ചിത്ത തമസ്സിനെ 41
മുന്തിരിങ്ങാ വള്ളിയതു തൻ കൊമ്പിൽ
നിന്നു വേർപെട്ടാൽ കായുണ്ടായിടുമോ? 42
എൻ്റെ സ്നേഹത്തിൽനിന്നു വേർപെട്ടവൻ
അഗ്നിക്കുമാത്രം കൊള്ളുമക്കൊമ്പുപോൽ 43
ഞാൻ സഹായമില്ലാതൊരു കാര്യവും
നിങ്ങൾക്കു സാദ്ധ്യമായ് വരാ നിശ്ചയം 44
എന്നിൽനിന്നകലാതെ നിന്നീടുവിൻ
എന്നാൽ നിങ്ങൾക്കു ഞാൻ തുണസന്തതം 45
ഞാൻ പോകുന്നതിനാൽ വരും ദുഃഖങ്ങൾ,
അപായമിതുകൊണ്ടുള്ള സംഭ്രമം, 46
നീക്കുവിൻ ധൈര്യം കൂട്ടുവിൻ നിങ്ങൾക്കു
സങ്കടം നിങ്ങൾക്കാവശ്യമായതു്, 47
എൻ നാമത്താലപേക്ഷിപ്പതൊക്കെയും
ഞാൻ നിങ്ങൾക്കു വരുത്തിത്തന്നീടുവൻ" 48
ഇതരുൾചെയ്തു ശേഷവും തന്നുടെ
പിതാവിൻസ്തുതി ചെയ്തതിൻശേഷവും 49
ചിത്തതെളിവും ബുദ്ധിക്കു വെളിവും,
അനുമിച്ചിട്ടെഴുന്നള്ളി രക്ഷകൻ 50
തൽപുരത്തിലെ സൗഖ്യമതാകവെ
അപ്പോൾ കൂടെപ്പുറപ്പെട്ടു നിശ്ചയം 51
ഈശോ നായകൻ ചെന്നൊരു തോട്ടത്തിൽ,
തൻ ശിഷ്യന്മാരെ മൂന്നു പാർപ്പിച്ചു 52
തൽപ്രതാപസാക്ഷികളാം മൂവരെ
താൻ തിരിച്ചുകൊണ്ടുപോയരുൾചെയ്തു:– 53

എന്നാ യൂദായോടരുളിയ ശേഷം
വന്ന മാറ്റുള്ളോരോട് ചോന്നീശോ താൻ 86
"നിങ്ങളാരെത്തന്നേഷിച്ചു വന്നിത്?"
"ഞങ്ങളീശോ നസറായനെയെന്നവർ" 87
ഈശോ ഞാൻതന്നെ,യെന്നതുൾ ചൊല്ലുമ്പോൾ
നീചവൃന്ദമതു കേട്ടു പിന്നുടൻ 88
ചത്തപോലവർ വീണു കിടക്കിലും
ശത്രുതാപത്തിനിളക്കമില്ലൊന്നും 89
എന്തുകൊണ്ടവർ വീണതു കാരണം
തൻ തിരു ദൈവവാക്കിന്റെ ശക്തിയാൽ 90
ലോകമൊക്കെയും ലോകരെയൊക്കെയും
ഏക വാക്കിനാൽ സൃഷ്ടിച്ചവനിയാൾ 91
തന്നെനോക്കുന്നാൽ മാനുഷ്യക്കാത്മമായ്
താൻ മരിപ്പാനാശിച്ചിരുന്നാകിലും 92
താനെന്നെപ്പിടിച്ചീടാതെയായ്മേ
തന്നോടാവതില്ലെന്നറിയിച്ചു താൻ 93
പിന്നെശ്ശത്രുക്കളോടരുളിച്ചെയ്തു
ഉന്നതനായ നാഥൻ മ്ശിഹായും 94
ഊഴി തന്നിൽ ശയനമെന്തിങ്ങനെ
എഴുന്നേറ്റുരചെയ്യാലും വാർത്തകൾ 95
അടയാളമറിഞ്ഞു ശത്രുക്കളും,
അടുത്തു പിടിപ്പാനുള്ളിൽ വൈരത്താൽ 96
ശെമഓൻകേപ്പാ വാളൂരിയതത്തന്നെ
തിരുള്ളൂധീനമാം ചെവി ഛേദിച്ചു 97
മ്ശിഹായതു വിലക്കിയച്ചെവി
ആശ്വസിപ്പിച്ചു താൻ കേട്ട പോകിനാൻ 98
അന്നേരം വിശപ്പേറിയ വ്യാഘ്രംപോൽ
ചെന്നു കെട്ടി വലിച്ചു മ്ശിഹായെ 99
ഉന്തി–അടിച്ചിടിച്ചു പറിച്ചിയും
(മാന്തി–നുള്ളി–തുമത്തവർ തുപ്പിയും– 100
തമ്മിൽതമ്മിലിപ്പിണഞ്ഞി വലിക്കയും
നിക്ഷരിയാത വാക്കു പറകയും 101

ഇങ്ങനാ ദുഃഖപ്പെട്ട് ശ്രമമുണ്ടോ)
നമ്മുടെ മനോ ഖേദമൊഴിപ്പുള്ളോ. 102
പിന്നെയുന്നതനായ മിശിഹായെ
ഹന്നാവിൻ മുമ്പിൽ കൊണ്ടു നിറുത്തിനാർ 103
അവിടെ കള്ളപ്പാടുടെ ദോഷത്തിൽ (ശു"
തൻവിധി കേൾപ്പാൻ നാഥനെ കൊണ്ടുപോ 104
മേൽപ്പട്ടക്കാരനാകുന്നാനപ്പോൾ
തല്ലവൻ മിശിഹായോടു ചോദിച്ചു 105
“മേൽക്കുടെ നിന്റെ ശാസ്ത്രങ്ങൾ ഭക്തിയും
വ്യക്തമായുള്ള വ്യാപ്തിപ്രമാണവും” 106
നിന്ദവാക്കിവനിങ്ങനെ ചൊന്നപ്പോൾ
അന്നേരം സകലേശനരുൾചെയ്തു 107
“എന്നോടെന്തിന് ചോദിക്കുന്നു വൃഥാ
അന്നേരം പലർ കേട്ടവരുണ്ടല്ലോ 108
അന്വേഷിക്ക നീ നേരെല്ലാം ബോധിക്കാം”
എന്നരുൾചെയ്തു നേരത്തൊരു ചേവൻ 109
പട്ടക്കാരനോടിതോ നീ–യെന്നവൻ
അടിച്ചു മിശിഹായെ കവിളിന്മേൽ 110
അന്നേരമവനോടരുളിച്ചെയ്തു:–
ചൊന്നതിൽ കുറ്റമുണ്ടെങ്കിൽ കാട്ടു നീ 111
ന്യായമത്രെ പറഞ്ഞതൊന്നെങ്കിലോ
ന്യായമോ നീയടിച്ചത് ചൊല്ലുക 112
മേല്പട്ടക്കാരനിരിക്കും മന്ദിരേ,
കേപ്പാ പിന്നാലെ ചെന്നു ഗുരുപ്രിയൻ 113
ഒരു സ്ത്രീയവനോടു ചോദിച്ചപ്പോൾ
ഗുരുവിനെയുപേക്ഷിച്ചു പേടിയാൽ 114
മൂന്നു വട്ടവും താനാ ഗുരുവിന്റെ
സുസ്നേഹ ശിഷ്യനല്ലെന്നു ചൊന്നപ്പോൾ 115
കോഴി കൂകി, മിശിഹായെ നോക്കിനാൻ
അഴൽപൂണ്ടവനറിഞ്ഞു ദുഷ്കൃതം 116
കോഴികൂകുന്നതുള്ളാൽ കേട്ടാൻ മനം
അഴിവോടു കരയും പിന്നെയുള്ളോ. 117

ഭവിക്കും മുമ്പിൽ തോന്നും മനസ്ഥിരം
ഭവിപ്പാനടുക്കുമ്പോൾ മടങ്ങുപോം 118
മ്ശിഹാടെ സത്യ കൽപ്പനയിട്ട്
പ്രശംസിച്ചൊരു പാലൊ പിതയുൾസ്ഥിരം 119
കയ്യപ്പായുമാലോകരിൽ മുഖ്യരും
ഭയപ്പെട്ടു മിശിഹായെക്കൊല്ലുവാൻ 120
ന്യായകാരണം വേണമെന്നോർത്തല്ലോ
അയതിനവർ സാക്ഷി നിറുത്തിനാർ 121
സാക്ഷിതമ്മൊത്തുകൊണ്ട് പോരാഞ്ഞിട്ട്
സൂക്ഷ്മം ചൊല്ലു നീ സർവ്വേശ നാമത്താൽ:- 122
“തമ്പുരാന്റെ പുത്രനോ നീ ചൊല്ലുക”
തമ്പുരാനോട് ചോദിച്ചു കയ്യപ്പാ 123
തമ്പുരാനവനോടരുളിച്ചെയ്തു:-
“തമ്പുരാന്റേകനാം പുത്രൻ ഞാനതന്നെ 124
തമ്പുരാന്റെ പ്രാബല്യത്തോടുകൂടെ
തമ്പുരാൻ പുത്രൻ ഞാൻ വരും മേഘത്തിൽ 125
സർവ്വരുമതമെന്നെക്കാണുമ്പോൾ
സർവ്വസംശയം തീർന്ന വിശ്വാസമാം” 126
എന്നീവണ്ണമരുൾചെയ്തു തമ്പുരാൻ
അന്നേരം കയ്യപ്പാവുരചെയ്തു:- 127
“എന്തിനിനിയിപ്പുറമെ സാക്ഷിതം?
ചിന്തിച്ചാലിതു സാക്ഷിക്കപോരായോ? 128
സർവ്വേശൻ പുത്രനാകുമിവനെന്ന
സർവ്വേശൻ തന്നെ നിന്ദിച്ചു ചൊന്നപ്പോൾ 129
മരണത്തിന്നു യോഗ്യനിവൻ നൂനം
കാരുണ്യംവേണ്ട ചത്തേ തീരാവൂ. 130
കാര്യക്കാരിവനെ കൊടുക്കേണം
ദുരിതത്തിന്റെ ശിക്ഷ വേണമെന്നും 131
ഈവണ്ണമവൻ ചൊല്ലിയാലോകരും
അവ്വണ്ണംതന്നെ കല്പിച്ചുറപ്പിച്ചു 132
തല്ലി-നുള്ളി-യടി-ച്ചിടിച്ചവർ
തലയിൽ മുടി പറിച്ചു രസിച്ചു. 133

ഇതാ മനുഷ്യനെന്നു പറഞ്ഞതും കുരിശിൽ തൂക്കണമെന്നു യൂദന്മാർ നിലവിളിച്ചുകൊണ്ടു പറഞ്ഞതും പിന്നെയും കേസറിന്റെ ഇഷ്ടക്കേടു പറഞ്ഞതുകേട്ട് പീലാത്തോസു ഞാൻ ഇവന്റെ ചോരയ്ക്കു പങ്കില്ലാത്തവനെന്നു പറഞ്ഞു കൈകഴുകിയതും, കൊലയ്ക്ക് വിധിച്ചതും സ്ത്രീകൾ മുറയിട്ടതും ഒരു സ്ത്രീ മുഖം തുടച്ചതും തന്നെ കുരിശിന്മേൽ തറച്ചു തൂക്കിയതും, സൂര്യഗ്രഹണവും മറ്റും പല പുതുമയുണ്ടായതും തന്റെ ശത്രുക്കളെക്കുറിച്ചു അപേക്ഷിച്ചതു മുതലായി ഏഴു തിരുവാക്കും അരുളിച്ചെയ്തതും, തന്റെ ജീവൻ പിരിഞ്ഞശേഷം തന്റെ തിരുവിലാവിൽ ഒറ്റകുന്തൻ കുത്തിയതും, തിരുശ്ശരീരം കബറടക്കം ചെയ്തതും.

ആകാശത്തിൽ നിറന്നൊഴിഞ്ഞു താമസി,
അന്ധകാരം കൂഴ്ത്തു മാനസേ 1
പ്രകാശം നീളെ വ്യാപിച്ചിരിക്കിലും
അരക്കമ്പിൽ പുലർച്ചയടുത്തില്ല 2
പുലർകാലേ മഹായോഗവുംകൂടി
കൊലയ്ക്കു വട്ടംകൂട്ടിപ്പുറപ്പെട്ടു 3
വീഴ്ച്ചയായ സർവ്വേശപുത്രനെ
കാഴ്ചക്കാരൻ പക്കൽ കയ്യാളിച്ചു 4
സ്ഥാനിയാത്താ മ്ശിഹായെക്കൊല്ലുവാൻ
ഉറച്ചുനിന്നതറിഞ്ഞവനന്നേരം 5
വെളിച്ചപ്പെടുകാരനെക്കണ്ടവൻ
തദ്രവ്യം വീണ്ടുകൊടുത്തു പീഡിതൻ 6
ദോഷമില്ലാത്തയീശോയെ വിറ്റു്
ദോഷമത്രെ കച്ചിനിക്കെന്നവൻ 7
വാങ്ങിയ കാശെറിഞ്ഞവിടെയവൻ
തന്നെത്താൻ തൂങ്ങി ദുർമ്മരണം ചത്തിതു് 8
ആ ദിക്കിൽ ശവമടക്കുവാൻ നിലം
ആ ദ്രവ്യം കൊടുത്തുകൊണ്ടു യൂദരും 9
നിവൃത്തിച്ചു മുന്നോതിവച്ചു
അരുളപ്പാടതിന്റെ തികവായതു് 10

പീലാത്തോസിന്റെ ന്യായത്തിൽ നാഥനെ
ഏല്പിച്ചനേരം കുററം ചോദിച്ചവൻ! 11
ദുഷ്ടനല്ലെങ്കിലിവനെയിവിടെ
കൊണ്ടുവരുവാൻ സംഗതിയാകുമൊ" 12
ഇങ്ങിനെ യൂദർ പീലാത്തോസ്സുത്തരം:-
നിങ്ങടെ ന്യായത്തോടൊത്തീട്ടും യഥാ 13
ശിക്ഷിപ്പിനെന്നവൻ നിങ്ങൾക്ക തോന്നുമ്പോൾ
ശിക്ഷിപ്പാൻ കുററം കണ്ടില്ലിവന്ന ഞാൻ 14
പീലാത്തോസിങ്ങു ചൊന്നതിനുത്തരം
ആലോകരവനോടറിയിച്ചിതി 15
സാക്ഷാൽ ഞങ്ങൾക്ക ചിന്തിച്ചാൽ മുഷ്കരം
ശിക്ഷിപ്പാനില്ലെന്നിവനെ യൂദരും 16
രാജപുത്രനീശോയോടു ചോദിച്ചു:-
"രാജാവാകുന്നൊ നീ നേരു ചൊല്ലുക" 17
അന്നേരം നാഥൻ "രാജാവു ഞാൻതന്നെ
എന്നുടെ രാജ്യം ഭൂമിക്കടുത്തല്ല 18
ഞാൻ രാജാവാം" പിന്നെ പട്ടാങ്ങക്ക
ഞാൻ സാക്ഷിപ്പാനായ് ഭൂമിയിൽ വന്നിതു"" 19
ആ ലോകരോടധികാരി ചൊന്നപ്പോൾ
കൊലക്ക യോഗ്യം കണ്ടില്ലിയാൾക്ക ഞാൻ 20
ഗ്ലീലാക്കാരനീശോയെന്നറിഞ്ഞപ്പോൾ
പീലാത്തോസയച്ചുഹേറോദേശിൻ പക്കൽ 21
ഹേറോദേറ്റു പല പല ചോദ്യങ്ങൾ,
അറ്റപ്പെട്ടു നീചകൻ ചോദിച്ചു 22
മിശിഹായും മിണ്ടാതെനിന്നതാ
ഈശോയെയവൻ നിന്ദിച്ചു കശ്മലൻ 23
വെളുത്തൊരു കുപ്പായമിടുവിച്ചു
ഇളപ്പത്തോടയച്ചവൻ നാഥനെ 24
വീണ്ടും പീലാത്തോസിൻപക്കൽ നാഥനെ
കൊണ്ടുവന്ന ന്യായസഭയും 25
വൈപുണ്യത്താലെ ഈശോയെക്കൊല്ലുവാൻ
ആശ യൂദർക്കിണ്ടായധികാരിയും 26

കല്ലുപോലെയുറച്ച മനസ്സതിൽ
അല്പമൊന്നലിവു വരാത്തവൻ 43
കൊല്ലിപ്പിലാത്തോസതിന്നുപായമായ്
തല്ല കല്പിച്ചു; കെട്ടിച്ചു നാഥനെ 44
വൈരിപക്ഷത്തിലാകുന്ന സേവകർ
ശരീരമുള്ളൊന്നിട്ടുമാളെ നോക്കാതെ, 45
ചമ്മട്ടി, വടി, കോൽ, മുൾത്തുടലുകൾ
മാംസം ചീന്തുവാനാണികളൊക്കെയും 46
കൊള്ളുകൾ കൂട്ടി, കെട്ടിമുറുക്കിനാർ
കുപ്പായം നീക്കി, ലജ്ജയില്ലാത്തവർ 47
തല്ലീട്ടാലസ്യമുള്ളവർ നീങ്ങീട്ട
തല്ലി വൈരികൾ പിന്നെയും പിന്നെയും 48
ആളുകൾ പലവട്ടം പകർന്നിട്ട
പൂളിച്ചു തന്റെ മാംസവും ചോരയും 49
അന്തമറ്റ മഹാനിധി സ്വദേഹം
ചിന്തി വീഴുന്നതെന്തു പറയാവൂ! 50
തലതൊട്ടടിയോളവും നോക്കിയാൽ
തൊലിയില്ലാതെ സർവ്വം മുറിവുകൾ! 51
ഒഴുകുന്ന പുഴയെന്നതുപോലെ
ഒഴുകി ചോര മാംസഖണ്ഡങ്ങളാൽ 52
പുലിപോലെ തെളിഞ്ഞവരന്നേരം
പല പാടുകളേല്പിച്ച കാരണം 53
മരിക്കത്തക്ക ശിക്ഷ പലവട്ടം
ധീരതയോടു ചെയ്യുവതെങ്കിലും 54
മരണസ്ഥലമവിടെയല്ലാത്തു
മരിച്ചില്ല താനെന്നേ പറയാവൂ. 55
മുള്ളാലെ മുടി ചമച്ചു തലയിൽ
കൊള്ളുവാൻവെച്ചു തല്ലിയിറക്കിനാർ 56
ഭാവിച്ചു പിന്നെ രാജാവിനെപ്പോലെ
തൊഴുതു നിന്ദിച്ചോരോന്നു പറഞ്ഞവർ 57
ഈശോ താനൊരക്ഷരം മിണ്ടാതെ
ക്രൂരതയെല്ലാം ക്ഷമിച്ചു ലോകപ്രീതി 58

മന്ത്രക്ഷരീതുകണ്ടാൽ മനംപൊട്ടും
ഹീനരായ മഹാ ദുഷ്ടരെങ്കിലും 59
ഇങ്ങനെ പല പാടുകൾ ചെയ്തിട്ട്
അങ്ങു യൂദരെക്കൂട്ടി മ്ശിഹായെ 60
അങ്ങുകൊണ്ടവർ വൈരമൊഴിപ്പാനായ്
“ഇതാ മനുഷൻ” എന്നു ചൊന്നാനവർ 61
നാശസംശയം പോക്കുവാനെന്നപോൽ
ആശയപൂണ്ടു പീലാത്തോസു ചൊന്നപ്പോൾ: 62
ലേശാനുഗ്രഹം കൂടാതെ പിന്നെയും
നീചഘാതക യൂദർ ചൊല്ലിനാർ 63
“കുരിശിൽ തൂക്കുക”ന്നതിനന്തരം
കാരണം കണ്ടില്ലെന്നു പീലാത്തോസും 64
എന്നതുകേട്ടു യൂദരുരചെയ്തു:–
(അന്നേരം സകലേശനു കുറമായ്) 65
തമ്പുരാൻ പുത്രനാകുന്നിവനെന്ന്
തമ്പുരാനെ നിന്ദിച്ചു പറഞ്ഞിവൻ 66
ഇമ്മഹാ നിന്ദവാക്കു പറകയാൽ
തൻകുലം മരണത്തിനു യോഗ്യനായ് 67
ഇങ്ങനെ യൂദർ ചൊന്നതു കേട്ടപ്പോൾ
അന്നു പീലാത്തോസേറ്റമുള്ളുകിച്ചവൻ 68
ഉത്തമമ്ശിഹായോടു ചോദിച്ചു:–
(ഉത്തരമൊന്നും കേട്ടില്ല തൽക്ഷണേ) 69
എന്നോടെന്തിപ്പോൾ നീ പറയാത്തതു്
നിന്നെക്കൊല്ലിപ്പാൻ മുഷ്കരൻ ഞാൻതന്നെ 70
വീണ്ടും നിന്നെയയപ്പാനും ശക്തൻ ഞാൻ
രണ്ടിനും മുഷ്കരമെനിക്കുണ്ടല്ലോ 71
എന്നറിഞ്ഞു നീ എന്നോടു നേരുകൾ
ചൊല്ലികൊള്ളുകയെന്നു പീലാത്തോസും 72
അന്നേരം മ്ശിഹായരുളിച്ചെയ്തു:–
“തന്നു മേൽനിന്നു നിനക്കു മുഷ്കരം 73
അല്ലെങ്കിലൊരു മുഷ്കരത്വംവരാ
എല്ലാം മുമ്പെയറിഞ്ഞിരിക്കുന്നു ഞാൻ 74

അതുകൊണ്ടെന്നെ ഏല്പിച്ചവനാടെ
വൃത്തിക്ക ദോഷമേറുമെന്നീശോ താൻ'' 75
കാര്യക്കാരനതപ്പോൾ മനസ്സതു"
വൈരികൾ കണ്ടു നിലവിളിച്ചതു":– 76
''കേസർ തന്റെ തിരുവുള്ളക്കേടതും
അസംശയം നിനക്കുവരും ദൃഢം 77
അയാളല്ലാതെ രാജൻ നമുക്കില്ല
അയതകൃത്യമിവൻ വിരോധിച്ചു 78
താൻ രാജാവെന്നു നടത്തി ലോകരെ
നേരെ ചൊല്ലിക്കീഴാക്കിയവനിവൻ 79
കുരിശിന്മേൽ പതിക്ക മടിയാതെ''
കാര്യക്കാരനതുകേട്ടു ശങ്കിച്ചു 80
കുറ്റമില്ലാത്തവനാടെ ചോരയാൽ
കുറ്റമില്ലെനിക്കെന്നര ചൊല്ലുവാൻ 81
കൈകഴുകിക്കൊണ്ടു യൂദരതുകണ്ടു
പിഴയെല്ലാം ഞങ്ങൾക്കായിരിക്കട്ടെ 82
എന്നു യൂദന്മാർ ചൊന്നതു കേട്ടപ്പോൾ
അന്നേരം പീലാത്തോസു കാര്യക്കാരൻ 83
കുരിശിലിട്ടപ്പോളീശോയെ തൂക്കുവാൻ
വൈരികൾക്കനുവാദം കൊടുത്തവൻ 84
വലിയ തടിയായ കുരിശതു"
ബലഹീനനീശോയെയെടുപ്പിച്ച് 85
ഉന്തിത്തള്ളി നടത്തി മിശിഹായെ
കുത്തിപ്പുല്ലിലും പുല്ലു വാരത്തിനാൽ 86
ചത്തുപോയ മൃഗങ്ങളെ ശ്വാക്കൾപോൽ
എത്തി വൈരത്താൽ മാന്തുന്ന നുള്ളുന്ന 87
പാപികൾ ബഹുവിധം ക്രൂരങ്ങൾ
കൃപയറ്റവർ ചെയ്യുന്നനവധി 88
അതു കണ്ടിട്ടു സ്ത്രീകൾ മുറയിട്ടു
സ്വതാപമീശോ കണ്ടരുളിച്ചെയ്തു 89
എന്തേ? നിങ്ങൾ കരയുന്ന സ്ത്രീകളേ!
സന്തതിനാശമോർത്തു കരഞ്ഞാലും 90

നിന്ദവാക്കും പല പരിഹാസവും
സന്തോഷത്തോടു പ്രയോഗിച്ചാരവർ 107
മ്ശിഹാ താനും കാരുണ്യചിത്തനായ്
തൻ ശത്രുക്കളെ പ്രതി'യപേക്ഷിച്ചു:– 108
"ചെയ്യുന്നതെന്തെന്നറിയുന്നില്ല
പിതാവെ! യത്ര പൊറുക്കയെന്നു താൻ" 109
ക്രൂശേ തൂങ്ങിയ കള്ളരിലൊരുത്തൻ
ദുഷ്ടൻ നിന്ദിച്ചു മ്ശിഹായെയവൻ 110
മറ്റവനപ്പോളെന്തു നീയിങ്ങനെ?
കുറ്റം ചെയ്യുവർ നമ്മൾ ക്ഷമിക്കുന്നു 111
ഇല്ലാതെയൊന്നൊരു കുറ്റം സർവ്വേശരാ
ഭയമില്ലായോ മരണകാലത്തും? 112
പിന്നെ മിശിഹായോടുണർത്തിച്ചവൻ
"എന്നെ നീ മറന്നീടല്ലെ നായകാ! 113
നിന്നുടെ രാജ്യത്തിങ്കലെത്തിടുമ്പോൾ
എന്നോടു നീയനുഗ്രഹിക്കേണമെ 114
എന്നവനപേക്ഷിച്ചതു കേട്ടാറെ
അന്നേരം തന്നെയനുഗ്രഹിച്ചു താൻ 115
ഇന്നുതന്നെ നീ പറുദീസായതിൽ
എന്നോടു ചേരുമെന്നു മിശിഹാ താൻ 116
അമ്മകന്യക പുത്രദുഃഖമെല്ലാം
ആത്മാവിലുൾക്കൊണ്ടു സമീപെ നില്ക്കുന്ന– 117
അവരെ തൃക്കൺപാർത്തരുളിച്ചെയ്തു:–
അവരമ്മ യോഹന്നാനെന്നിങ്ങനെ 118
യോഹന്നാനവൾക്കു പുത്രനായതും
മഹാ ദുഃഖത്തിൽ തണുപ്പതാകുമോ? 119
തമ്പുരാനും യോഹന്നാനുമൊക്കുമോ?
താപത്തിൽ മഹാ താപമിതായത് 120
പിന്നെ രക്ഷകൻ മഹാ സ്വരത്തോടും
തന്നുടെ മനോദുഃഖമറിയിച്ചു:– 121
"എൻതമ്പുരാനെ! എന്റെ തമ്പുരാനെ!
എന്തുകൊണ്ടു നീ എന്നെക്കൈവിട്ടതോ! 122

ഈശോനാഥൻ മരിച്ചതിന്റെശേഷം
തൻ ശിഷ്യരിലൊരുത്തൻ യൗസേപ്പു താൻ 139
കാര്യക്കാരനെക്കണ്ടു മ്ശിഹാടെ
ശരീരം തരുവാനപേക്ഷിച്ചവൻ 140
പീലാത്തോസനുവാദം കൊടുത്തപ്പോൾ
കാലംവൈകാതെ ശിഷ്യരും ചെന്നവൻ 141
കുരിശിൽനിന്നു ദേഹമിറക്കീട്ട്
ശരീരം പൂശിയടക്കി സാദരം 142
ദോഷികളന്നു പീലാത്തോസോടവൻ
വൈഷമ്യംചെന്നു കേൾപ്പിച്ചുചൊല്ലിനാർ 143
“മരിച്ചിട്ടു മൂന്നാം ദിവസമവൻ
നിശ്ചയം ജീവിച്ചുയിർക്കുമെന്നു താൻ” 144
എന്നിക്കള്ളൻ പറഞ്ഞതുകേട്ടു നാം
ഇന്നതിനൊരുപായം നീ ചെയ്യണം 145
കൽക്കുഴിയതിൽ കാവൽ കല്പിക്കണം
അല്ലെങ്കിൽ ശിഷ്യർ കട്ടിട്ടുമശ്ലവം 146
ഉയിർത്തുവെന്നു നീളെ നടത്തീടും
ആയതുകൊണ്ടു ചതിവും വളർന്നുപോം. 147
മുമ്പിലുള്ളതിൽ വൈഷമ്യമായ് വരും
നിന്മനസ്സിലിപ്പോൾ ഞങ്ങൾക്കതോർക്കണം 148
അപ്പോൾ പീലാത്തോസീശോയുടെ കല്ലുഴി
കാപ്പതിനാളെ ആക്കുവാൻ കല്പിച്ചു 149
കല്ലടപ്പിന്മേലൊപ്പു കുത്തിച്ചവർ
നല്ല കാവലും ചുറ്റിലുറപ്പിച്ചു 150
കല്പിച്ചപോലെ സാധിച്ചു കേവലം
മേല്പടുകാര്യതിനാൽ തെളിഞ്ഞുപോയി. 151

പതിനൊന്നാംപാദം സമാപ്തം.

## പന്ത്രണ്ടാം പാദം

---

### ദൈവമാതാവിന്റെ വ്യാകുലപ്രലാപം

അമ്മകന്യാമണിതന്റെ; നിർമ്മല ദുഃഖങ്ങളിപ്പോൾ
നന്മയാലെ മനസ്സാലെ കേട്ടുകൊണ്ടാലും
ദുഃഖമൊക്കെപ്പറവാനോ, വാക്കുപോരാ മാനുഷർക്ക്
ഉൾക്കനെ ചിന്തിച്ചുകൊൾവാൻ ബുദ്ധിയും പോരാ.
എന്മനോവാക്കിൻ വശമോ പറഞ്ഞാലൊക്കയുമില്ല
അമ്മകന്നിത്തുണയെങ്കിൽ പറയാമല്പം.
സർവ്വമാനുഷർക്കു വന്ന സർവ്വദോഷോത്തരത്തിന്നായ്
സർവ്വനാഥൻ മ്ശിഹായും മരിച്ചശേഷം
സർവ്വനന്മക്കടലോന്റെ, സർവ്വപങ്കപ്പാടുകണ്ടു
സർവ്വദുഃഖം നിറഞ്ഞമ്മ പുത്രനെ നോക്കി.
കന്തമ്മ്, വെടിമാറിൽ കൊണ്ടപോലെ മനംവാടി
തൻതിരുക്കാൽ കരങ്ങളും തളർന്നുപാരം.
ചിന്തവെന്തു കണ്ണിൽനിന്നു ചിന്തിവീഴും കണ്ണുനീരാൽ
എന്തുചൊല്ലാവതു ദുഃഖം പറഞ്ഞാലൊക്കാ.
അന്തമറ്റ സർവ്വനാഥൻ തൻ തിരുകല്പനയോർത്തു
ചിന്തയൊട്ടുറപ്പിച്ചു തുടങ്ങീ ദുഃഖം
എന്മകനെ! നിർമ്മലനെ! നന്മയെല്ലാം നിറഞ്ഞോനേ
ജന്മദോഷത്തിന്റെ ഭാരമൊഴിച്ചോ പുത്രാ!
പണ്ടുമുന്നോർ കടംകൊണ്ടു, കുടിയതു വീട്ടുവാനായ്
ആണ്ടവൻ നീ മകനായി പിറന്നോ പുത്രാ!
ആളമാകി നരവർഗ്ഗം നീതികൂടാതെ പിഴച്ചു
മേളുവതിനന്തരം നീ ചെയ്തിതോ പുത്രാ!
നന്ദനന്ദ നരകുല നന്ദിയത്രേ ചെയ്യുന്നു നീ
ഇന്നിവ ഞാൻ കാണുമാറു വിധിച്ചോ പുത്രാ!
മുന്നമേ ഞാൻ മരിച്ചിട്ടു പിന്നെ നീ ചെയ്തിവയെങ്കിൽ
നന്നിതല്ലോ മുന്നമേ നീ മരിച്ചോ പുത്രാ!

പാർത്തുമുമ്പേയറിയിച്ചു, യാത്ര നീയെന്നോടു ചൊല്ലി
ഗാത്രദത്തം മാനുഷർക്കു കൊടുത്തതോ പുത്രാ!
മാനുഷർക്കു നിൻ പിതാവു മനോഗുണം നല്കുവാനായ്
മനോസാദ്ധ്യമപേക്ഷിച്ചു കേണിതോ പുത്രാ!
ചിന്തയുറ്റങ്ങപേക്ഷിച്ചു ചിന്തയെന്ന സംഭ്രമത്താൽ
ചിന്തി ചോരവിയർത്തു നീ കുളിച്ചോ പുത്രാ!
വിണ്ണിലേക്കു നോക്കി നിന്റെ കണ്ണിലും നീ ചോര (ചിന്തി
മണ്ണുകൂടെ ചോരയാലെ നനച്ചോ പുത്രാ!
ഭൂമിയോർത്താൽ വലഞ്ഞതാം സ്വാമി നിന്റെ (ചോരയാലെ
ഭൂമിതന്റെ ശാപവും നീയൊഴിച്ചോ പുത്രാ!
ഇങ്ങനെ മാനുഷർക്കു നീ മംഗലം വരുത്തുവാനായ്
തിങ്ങിന സന്താപമോടു ശ്രമിച്ചോ പുത്രാ!
വേല നീയിങ്ങനെ ചെയ്തു കൂലി സമ്മാനിപ്പതിന്നായ്
കാലമേ പാപികൾ നിന്നെ വളഞ്ഞതോ പുത്രാ!
ഒരുപോലെ ഓടി കള്ളൻ മുത്തി നിന്നെ കാട്ടിയ (പ്പോൾ
ഉത്തമനാം നിന്നെ നീചർ പിടിച്ചോ പുത്രാ!
എത്രനാളായ് നീയവനെ, വളർത്തുപാലിച്ചു നീചൻ
ശത്രുകയ്യിൽ വിറ്റുനിന്നെ കൊടുത്തതോ പുത്രാ!
നീചനിത്രകം വിനാശ മറിഞ്ഞതാലിതന്നിട്ടും
കാലുനൽകായിതന്നയ്യോ ചതിച്ചോ പുത്രാ!
ചോരനെപ്പോലെപിടിച്ചു, ക്രൂരമോടെ കരംകെട്ടി
ധീരതയോടവർ നിന്നെയടിച്ചോ പുത്രാ!
പിന്നെ ഹന്നാൻ തന്റെമുമ്പിൽ വെച്ചു നിന്റെ ക (വിളിനൽ
മന്നിലേല്ലു നീചപാപിയടിച്ചോ പുത്രാ!
പിന്നനാദൂഷണം പറയിപ്പിച്ചുടൻ കയ്യപ്പാസെ (മുമ്പിൽ
നിന്ദചെയ്തു നിന്നെ നീചൻ വിധിച്ചോ പുത്രാ!

സർവ്വരേയും വിധിക്കുന്ന, സർവ്വസൃഷ്ടി സ്ഥിതിനാഥ
സർവ്വനീചനവൻ നിന്നെ വിധിച്ചല്ലോ പുത്ര!
കാരണം കൂടാതെ നിന്നെ കൊലചെയ്യാൻ വൈരി
(വൃന്ദം
കാരിയക്കാരുടെ പക്കൽ, കൊടുത്തോ പുത്ര!
പിന്നെ ഹേറോദേസുപക്കൽ, നിന്നെയവർകൊണ്ടു
(ചെന്നു
നിന്ദചെയ്തു പരിഹസിച്ചയച്ചോ പുത്ര!
പിന്നെയധികാരിപക്കൽ നിന്നെയവർകൊണ്ടു
(ചെന്നു
നിന്നെയാക്ഷേപിച്ചു കുറ്റം പറഞ്ഞോ പുത്ര!
എങ്കിലും നീയൊരുത്തർക്കും സങ്കടം ചെയ്തില്ല നൂനം
നിങ്കലിത്ര വൈരമിവർക്കെന്തിതു പുത്ര!
പ്രാണനാളെന്നോ ചിന്തിതെ, സ്മരിക്കാതെ വൈര
(മോടെ
തൂണതിന്മേൽ കെട്ടിനിന്നെ യടിച്ചോ പുത്ര!
അളവററിയടിച്ചല്ലോ! പൂമെ നിന്റെ ദേഹമെല്ലാം
ചീളപെട്ടു മുറിഞ്ഞു നീ വലഞ്ഞോ പുത്ര!
ഉള്ളിലുള്ള വൈരമോടെ, യൂദർ നിന്റെ തലയി
(ന്മേൽ
മുള്ളുകൊണ്ടു മുടിവെച്ചു തറച്ചോ പുത്ര!
തലയെല്ലാം മുറിഞ്ഞല്ലോ! ഒലിക്കുന്ന ചോര കണ്ടാൽ
അലസിയെന്നുള്ളിലെന്തു പറവൂ പുത്ര!
തലതൊട്ടടിയോളം തൊലിയില്ല മുറിവല്ലോ!
പുലിപോലെ നിന്റെ ദേഹം മുറിച്ചോ പുത്ര!
നിൻതിരുമേനിയിൽ ചോര,കുടിപ്പാനായ് വൈരികൾക്കു
എന്തുകൊണ്ടു ദാഹമിത്ര വളർന്നു പുത്ര!
നിൻ തിരുമുഖത്തു തുപ്പി നിന്ദചെയ്തു തൊഴുതല്ലോ
ആരുവോടിങ്ങനെകഷ്ടം ചെയ്യുമോ പുത്ര!
നിന്ദവാക്കു പരിഹാസം, പലപല ദൂഷികളും
പിന്നെയാക്ഷേപിച്ചു ദോഷിച്ചെന്തിനു പുത്ര!

ബലഹീനനായ നിന്നെ, വലിയൊരു കുരിശതു
ബലംചെയ്തെടുപ്പിച്ചു നടത്തി പുത്രാ!
തള്ളി, നുള്ളി, യടിച്ചുന്തി, തൊഴിച്ചു, വീഴിച്ചിഴച്ചു
അല്ലലോരോ വരുത്തി നീ വലഞ്ഞോ പുത്രാ!
ചണ്ഡപോരാളുകശപാകരൊളുത്തിയുള്ള പറിക്കുമ്പോൾ
കുത്തിനിന്റെ പുണ്ണിലും പുണ്ണാകിയോ പുത്രാ!
ഉള്ളതെന്നാകിലും കണ്ടാൽ മനംപൊട്ടും മാനുഷർക്കു
ഒട്ടുമേയില്ലനുഗ്രഹമിവർക്കു പുത്രാ!
ഈയതിക്രമങ്ങൾ ചെയ്വാൻ നീയവരോടെന്തു ചെയ്തു
നീയനന്തമായല്ലോ ചെയ്തതു പുത്രാ!
ഈ മഹാ പാപികൾ ചെയ്ത മഹാനിഷ്ഠൂരകൃത്യം
നീ മഹാകാരുണ്യമോടു ക്ഷമിച്ചോ പുത്രാ!
ഭൂമി മാനുഷർക്കുവന്ന മഹാദോഷം പൊറുപ്പാൻ
ഭൂമിയെക്കാൾ ക്ഷമിച്ചു നീ സഹിച്ചോ പുത്രാ!
ക്രൂരമായ ശിക്ഷചെയ്തു പരിഹസിച്ചവർ നിന്നെ
ജരുസലം നഗരിയിലെ നടത്തി പുത്രാ!
വലഞ്ഞുവീണെഴുന്നേറ്റു, കുരിശും ചുമന്നല്ലോ
കാലമലമുകളിൽ നീയണഞ്ഞോ പുത്രാ!
ചോരയാൽനിൻശരീരത്തിൽ പറ്റിയ കുപ്പായമപ്പോൾ
ക്രൂരമോടെ വലിച്ചവർ പറിച്ചോ പുത്രാ!
ആദമെന്ന പിതാവിന്റെ തലയിൽ വന്നതിന്നിൽ
ആണിനാഥ കുരിശിൽ നീ തൂങ്ങിയോ പുത്രാ!
ആണിയിന്മേൽതൂങ്ങിനിന്റെ, മെയ്യെല്ലാംവലിയുന്ന
പ്രാണവേദന സകലം സഹിച്ചോ പുത്രാ!
ആണികൊണ്ടു നിന്റെദേഹം തുളച്ചതിൽ ചെയ്തമല്ലോ
നാണക്കേടുപറഞ്ഞതിന്നളവോ പുത്രാ!
വൈരികൾക്ക് മാനസത്തിലെരുക്കനെക്കുറിച്ചുള്ളോ
ഒരു ദയ ഒരിക്കലുമില്ലയോ പുത്രാ!
അരിയ കേസരികളെ, നിങ്ങൾപോയ ഞായറിലെൻ
തിരുമകൻ മുമ്പിൽവന്നാചരിച്ചു പുത്രാ!
അരികളൂന്നിനു നിങ്ങൾ, സ്തുതിച്ചു ശരണവും ചൊല്ലി
പരിചിൽകെഞ്ചാകിയൊരാധിയ്ക്കുമേ പുത്രാ!

അതിൽപ്പിന്നെയെന്തുകുറ്റം ചെയ്തതെന്റെ പുത്ര
നല്ലോ
അതിക്രമംചെയ്തുകൊൾവാനെന്തിതു പുത്രാ!
ഓമനയേറുന്ന നിന്റെ തിരുമുഖമംഗികണ്ടാൽ
ഈ മഹാപാപികൾക്കിതു തോന്നുമോ പുത്രാ!
ഉണ്ണി നിന്റെ തിരുമുഖം, തിരുമേനി മംഗികണ്ടാൽ
കണ്ണിനാനന്ദവും ഭാഗ്യസ്വഭാവേ പുത്രാ!
കണ്ണിനാനന്ദകരനാമുണ്ണിനിന്റെ തിരുമേനി
മണ്ണുവെട്ടികിളയ്ക്കുംപോൽ മുറിച്ചോ പുത്രാ!
കണ്ണുപോയ ക്രൂരരല്ലോ, ദണ്ഡമേറ്റം ചെയ്തുചെയ്തു
പുണ്ണുപോലെ നിന്റെ ദേഹം ചമച്ചോ പുത്രാ!
അടിയേറ്റുടലിദേഹം, കടുകിടയിലയില്ല
കഠിനമായ് മുറിവല്ലോ വരുത്തിയോ പുത്രാ!
നിന്റെ ചങ്കിൽ ചാവളത്താൽ കൊണ്ടകുത്തുടൻ ലോ ,
(ലന്യ,
യെന്റെ നെഞ്ചിൽക്കൊണ്ടു ചങ്കുപിളർന്നോ പുത്രാ!
മാനുഷന്റെ മരണത്തെക്കാനിന്റെ മരണത്താൽ
മാനുഷർക്കു മാനഹാനിയൊഴിച്ചോ പുത്രാ!
സൂര്യനംപോയ് മറഞ്ഞല്ലോ! ഇരുട്ടായി ഉച്ചനേരം
വീഴ്ച്ചവാനെ നീ മരിച്ച ഭീതിയോ പുത്രാ!
ഭൂമിയിൽനിന്നേറിയൊരു ശവങ്ങളും പുറപ്പെട്ടു
ഭൂമിനാഥ ദുഃഖമോടെ ദുഃഖമേ പുത്രാ!
പ്രാണനില്ലാത്തവർക്കൂടെ ദുഃഖമോടെ പുറപ്പെട്ടു
പ്രാണനുള്ളോർക്കില്ല ദുഃഖമെന്തിതു പുത്രാ!
കല്ലുകളും മരങ്ങളും പൊട്ടി നാദം മുഴക്കീട്ടു
അല്ലലോടു ദുഃഖമെന്നു പറവു പുത്രാ!
കല്ലിനേക്കാളുറപ്പേറും യൂദർ തന്റെ മനസ്സല്ലോ
തെല്ലുകൂടെയലിവില്ലാതെന്തിതു പുത്രാ!
സർവ്വലോകനാഥനായ നിന്മരണം കണ്ടനേരം
സർവ്വദുഃഖം! മഹാദുഃഖം! സർവ്വത്തും ദുഃഖം!
സർവ്വദുഃഖക്കടലിന്റെ നടുവിൽ ഞാൻ വീണുതാണു
സർവ്വസന്താപങ്ങളെന്തു പറവു പുത്രാ!

നിന്മരണത്തോടുകൂടെയെന്നെയും നീ മരിപ്പിക്കിൽ
ഇമ്മഹാദുഃഖങ്ങളൊട്ടു തണുക്കും പുത്രാ!
നിന്മനസ്സിനിഷ്ടമെല്ലാം സമ്മതിപ്പാനാം ഞാൻ
എന്മനസ്സിൽ തണുപ്പില്ല നിർമ്മലപുത്രാ!
വൈരികൾക്കു മാനസത്തിൽ വൈരമല്ലാതില്ലയേതും
വൈരാദിനപ്രിയമല്ലോ നിനക്കു പുത്രാ!
നിൻമരണം ചോരയാകും തൻശിരസ്സിലൊഴുകിച്ചു
വൻചതിയാൽ വന്നദോഷമൊഴിച്ചോ പുത്രാ!
മരത്താലെ വന്നദോഷം മരത്താലെയൊഴിപ്പാനായ്
മരത്തിന്മേൽ ഇന്നിനീയും മരിച്ചോ പുത്രാ!
നാരികയ്യാൽ ഫലം തിന്ന നരർക്കു വന്നദോഷം
നാരിയാംമേഫലമായ് നീയൊഴിച്ചോ പുത്രാ!
ചങ്കിലും ഞരമ്പിലുള്ള ചോർത്തുകൾവാൻപ്രിയം
(നിന്റെ
ചങ്കുകൂടെ മാനുഷർക്കു തുറന്നോ പുത്രാ!
ഉള്ളിലേതും ചതിവില്ലാതുള്ള കൂറെന്നറിയിപ്പാൻ
ഉള്ളുകൂടെ തുറന്നു നീ കാട്ടിയോ പുത്രാ!
ആദിദോഷംകൊണ്ടടച്ച സ്വർഗ്ഗവാതിൽ തുറന്നു നീ
ആദിനാഥാ! മോക്ഷവഴി തെളിച്ചോ പുത്രാ!
അൻപുകൊണ്ട കടമെല്ലാം വീട്ടിമേലിൽ വീട്ടുവാനായ്
അൻപിനോടു ധനം നേടിവച്ചിതോ പുത്രാ!
പള്ളിതന്റെയുള്ളകത്തുവെച്ചു നിന്റെ ധനമെല്ലാം
കള്ളരില്ലാതുറപ്പുള്ള സ്ഥലത്തു പുത്രാ!
പള്ളിയകത്തുള്ളവർക്കു വലയുമ്പോൾ കൊടുപ്പാനായ്
പള്ളിയധികാരനേയും വിധിച്ചോ പുത്രാ!
ഇങ്ങനെ മനുഷർക്കു നീ, മംഗലമാംവെളിവതി
തിങ്ങിനതാം കൽപിച്ചു മരിച്ചോ പുത്രാ!
അമ്മയിനി നിന്റെ ദുഃഖം പാടിവാനിപ്പോളിച്ഛിച്ചു
എന്മനോതാപം കളഞ്ഞു തെളിക്കണമേ!
നിന്മകന്റെ ചോരയാലെയെന്മനോദോഷം കഴുകി
വെൺമ നൽകീടേണമെന്നിൽ നിർമ്മലതായേ!

നിന്മകന്റെ മരണത്താലെന്റയാത്മമരണത്തെ
നിൎമ്മലാംഗി നീക്കി നീ കൈക്കൊള്ളുകതായേ!
നിന്മകൻ കാലണച്ചെന്നെ, നിൎമ്മലമോക്ഷം നിറച്ച്
അമ്മ നീ മല്പിതാവീശോ ഭവിക്ക തസ്മാൽ.

പന്ത്രണ്ടാംപാഠം സമാപ്തം.

---

## പതിമൂന്നാം പാഠം

കൎത്താവുയിൎത്തതും, ആദ്യം തന്റെ മാതാവിനു കാണപ്പെട്ടതും, ഉയിൎപ്പിന്റെ പട്ടാങ്ങ മറപ്പാൻവേണ്ടി യൂദന്മാരും മേല്പട്ടക്കാരും മാറും വേലചെയ്തതും, മഗ്ദലേനാ കല്ക്കുഴി കണ്ട വിവരം കേപ്പാക്കും യോഹന്നാനോടും അറിയിപ്പാറെ നേരെന്നറിഞ്ഞ കേപ്പാ കല്ക്കുഴി നോക്കിക്കണ്ടതും, മഗ്ദലെനായ്ക്കു കൎത്താവു കാണപ്പെട്ടതും, ആയത് ശിഷ്യരോടു ചൊല്ലിയതും, കഴിമാടത്തിങ്കൽവെച്ചു സ്ത്രീകൾക്കു മാലാകാ കാണപ്പെട്ടതും, അവർ ഗ്ലീലായിൽ പോകുംവഴി കൎത്താവിനെ കണ്ടു കുമ്പിട്ടതും, ശിഷ്യരോടു അറിയിപ്പാൻ കല്പിച്ചതും, അമ്മാവൂസാ എന്ന കോട്ടകൽപോകുന്ന രണ്ടു ശിഷ്യൎക്കു താൻ കാണപ്പെട്ടു അവരോടു ഉയിൎപ്പിന്റെ പട്ടാങ്ങ സാക്ഷിപ്പെടുത്തിച്ചതും, അപ്പംവാഴ്ത്തി അവൎക്കു കൊടുത്തശേഷം താൻ മറഞ്ഞതും, കേപ്പാക്കു താൻ കാണപ്പെട്ട വിവരം അവരോടും ശേഷം ശിഷ്യരും തങ്ങളിൽ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ മുറിയിൽ അവരുടെ ഇടയിൽ വാതിൽ തുറക്കാതെ താൻ കാണപ്പെട്ടു സമാധാനം ചൊല്ലിയതും തിരുകരങ്ങളും കാലുകളും അവരെ കാണിച്ച് അവരുടെ ഇടയിൽ ഭക്ഷിച്ച് അവരെ വിശ്വാസത്തിൽ ഉറപ്പിച്ചതും, തോമ്മായുടെ സംശയം തീൎപ്പാൻവേണ്ടി പിന്നെയും, വീട്ടിന്നുള്ളിൽ ശിഷ്യൎക്കു കാണപ്പെട്ടു അവരോ

ളെ വിശ്വസിപ്പിച്ചതും, കടലിൽ വലയിട്ടിരുന്ന കേപ്പാസ്സും യോഹന്നാനും കാണപ്പെട്ട് അവരോടുകൂടെ ഭക്ഷിച്ചതും, അതിന്റെശേഷം എന്നെ നീ സ്നേഹിക്കുന്നോ എന്ന മൂന്നുരം കേപ്പായോട് കല്പിച്ചുകൊണ്ട് തന്റെ ജ്ഞാന ആട്ടിൻകൂട്ടത്തെ മേയിക്കുന്നതിന് അയാളെ ഏല്പിച്ചതും, യോഹന്നാന്റെ കാര്യത്തിന് ഉത്തരം അരുളിച്ചെയ്തതും.

ശനിയാഴ്ച കഴിഞ്ഞാരനന്തരം
അന്ധകാരമകന്ന പ്രഭാതമായ് 1
സൂര്യനുദിച്ചീടുന്നതിൻമുമ്പെ
ഉയിർത്തു സ്വദേഹത്തെ ജീവിപ്പിച്ച് 2
പ്രത്യക്ഷങ്ങളും കാരണമുള്ളവൻ
പ്രതാപത്തോടു കൂടെ രക്ഷാകരൻ 3
സ്വപുത്ര ദുഃഖമോർത്ത് കന്യാമണി
മുമ്പിൽ താല്പര്യവേഗേന പോകിനാൻ 4
സ്വരൂപം മഹാ സുന്ദരദൃഷ്ടിയാൽ
പൂർണ്ണസന്തോഷം മനം കന്യക 5
"മാതാവേ"യെന്നരുൾചെയ്തു രക്ഷകൻ
"പ്രതാപത്തിന താപം മുമ്പായതു 6
ആയിരോഹണം മമ സ്തുതിയോടെ
ആയിപിതാവിനിക്ക കല്പിതമ് 7
മോക്ഷത്തിന്നുടെ വിഷമിക്കുവാൻ
ഔഷധം കൈച്ചുവെങ്കിലും സേവിച്ചേൻ 8
എത്ര ഭാരംകൊണ്ട് വലഞ്ഞു ഞാൻ
കഷ്ടഭാരമിറക്കിനാനിപ്പോൾ 9
ദുഃഖംപോക്കുക നിർമ്മലമാതാവേ!
സുഖംമേലിലിനിക്കുണ്ട് സന്തതം 10
എനിക്കുള്ള ദുഃഖംകൊണ്ടമ്മയുടെ
മനോസന്താപമതിരിക്കുന്ന ഞാൻ 11
എനിക്കുള്ള ദുഃഖത്താൽ വലഞ്ഞപോൽ
എന്റെ സുഖംകൊണ്ട് തെളിഞ്ഞാലും 12

കല്ലറയ്ക്കുള്ളിലിരുന്ന ശരീരത്തെ
കല്ലിൻമീതവർ കാത്തിരിക്കും വിധൗ 29
കള്ളന്മാരതു കട്ടെന്നു ചൊല്ലിയാൽ
ഉള്ളതെന്നു കേൾക്കുന്നോർക്കു തോന്നുമോ? 30
മഗ്ദലെനത്താ പുലരുന്നതിൻമുമ്പെ
എത്തി കല്ലുഴി നോക്കുന്ന തൽക്ഷണം 31
കല്ലടപ്പു നീക്കിയതു കണ്ടപ്പോൾ
കാലം വൈകാതെയോടിപ്പോയാനവൾ 32
വാർത്ത കേപ്പായോടും യോഹന്നാനോടും
കീർത്തിച്ചപ്പോളായവരും വന്നുടൻ 33
കേപ്പാ കല്ലുഴിപുക്കു സൂക്ഷിച്ചു
അപ്പോളുയിർത്തുവെന്നു വിശ്വാസമായ് 34
മഗ്ദലെനത്തായുന്നിൻ പിരിയാതെ
പാർത്തു കല്ലുഴി നോക്കിക്കരഞ്ഞവൾ 35
വെള്ളയുള്ള കുപ്പായധാരികളായ്
ബാല്യരിരുവരിരിക്കുന്നതു കണ്ടുടൻ 36
അവർ ചോദി"ച്ചെന്തേ കരയുന്നു നീ?"
അവരോടുരചെയ്തു പുണ്യവതി:– 37
എന്റെ നാഥനെയെവിടെക്കൊണ്ടുപോയ്
തന്റെ ദേഹം വെച്ചെന്നതറിഞ്ഞില്ല 38
പിന്തിരിഞ്ഞുടൻ നോക്കിയൊരുത്തനെ
കണ്ടു തോട്ടം നോക്കുന്നവനെന്നപോൽ 39
അയ്യാൾ ചൊല്ലി"സ്ത്രീയെന്തു കരയുന്നു
നീയാരെത്തിരയുന്നതു ചൊല്ലുക" 40
അവളന്നേരം "നീയെടുത്തെങ്കിലോ
എവിടെവെച്ചീശോദേഹം ചൊല്ലുക 41
നാഥന്റെ ദേഹം ഞാനെടുക്കുന്നുണ്ട്"
നാഥനപ്പോളവളോടരുൾചെയ്തു:– 42
"മറിയ"മെന്നു കേട്ടവൾ നാഥനെ
അറിഞ്ഞു "ഗുരുവെ"യെന്നണത്തിച്ച 43
"പിതാവിനുടെ സമീപെ പോയില്ല
അതുകൊണ്ടെന്നെത്തൊടല്ലെ ഇക്കാലം 44

അന്നേരം മിശിഹാ വഴിപോക്കനായ്
ചെന്നവരോടുകൂടെ നടന്നു താൻ 61
ചോദിച്ചു—"നിങ്ങളെന്തു പറയുന്നു
ഖേദവും നിങ്ങൾക്കെന്തെന്നു ചൊല്ലുവിൻ 62
എന്നു നാഥനരുളിയനന്തരം
ചൊന്നു— "താനറിഞ്ഞില്ലയോ വാർത്തകൾ 63
ഈശോയെന്നൊരാൾ നസറായക്കാരൻ,
ആശ്ചര്യവാക്കു സുവൃത്തിയുള്ളവൻ 64
കൈപ്പുണ്യജനം തൂക്കി കുരിശതിൽ
മിശിഹായിവനാണെന്നു നാം പാർത്തിതു 65
താനീലോകരെ രക്ഷിക്കുമെന്നൊരു
മാനസാഗ്രഹം പൂക്ക വഴിപോലെ 66
മൂന്നാംനാളിൽ മരിച്ചാലുയിർക്കും താൻ
എന്നുള്ളാൾ പറഞ്ഞതായും കണ്ടില്ല. 67
കാലത്തു ചില നാരികൾ ചെന്നവർ
മാലാഖമാരെ കണ്ടവരെന്നതും 68
അങ്ങു നാഥനായിത്തന്നെ കണ്ടെന്നും
ഞങ്ങൾക്കായതിനാൽ പല ചിന്തയായ് 69
എന്നവരുണർത്തിച്ചതിനന്തരം
അന്നേരം സകലേശനരുൾചെയ്തു:– 70
"ഇന്നു നിങ്ങൾ പകച്ചതെന്തിങ്ങിനെ
മന്ദമാനസമുള്ള മൂഢന്മാരെ 71
മുമ്പിൽ നിവ്യന്മാർ ചൊന്നതു ചിന്തിപ്പിൻ
ഇമ്പമുണ്ടോ വരത്തിയെഴ്വാളതിൽ 72
ഇങ്ങിനെയീശോ പാടുപെടുമെന്നും,
അങ്ങയാളതെല്ലാം ക്ഷമിക്കുമെന്നും, 73
സത്യംമുമ്പറിവാളരെഴുതിയ
ശാസ്ത്രത്തിൻ സിദ്ധമില്ലയൊ നിങ്ങൾക്ക് 74
ശാസ്ത്രത്തിന്നകൈ പൊരുൾ തിരിച്ചു താൻ
സത്യമങ്ങു ബോധിപ്പിച്ചുപ്രോചിതം 75
പകലസ്തമിച്ചീടുന്ന കാലത്തിൽ
അക്കാലം പിരിഞ്ഞീടുവാൻ ഭാവിച്ചു 76

അവരതു ചൊല്ലിക്കൊണ്ടുപോകുന്നു താൻ
ദിവസംപോയി രാത്രിയുമായല്ലൊ 77
പാർത്തുകൊള്ളുക കർത്താവെയെന്നവർ,
ആർത്തിപൂണ്ടാരെന്നറിയാതെ ചൊന്നിതു 78
അപ്പോളീശോതാൻ പാർത്തു പിന്നതിൽ
അപ്പം വാഴ്ത്തിയവർക്കു കൊടുത്തു താൻ 79
മിശിഹായെയറിഞ്ഞു ശിഷ്യരാരും
ഈശോ താനപ്പോൾ മാഞ്ഞു മിന്നൽപോലെ 80
അവിടെന്നവരോടിയുടൻ ചെന്ന്
അവസ്ഥ ശിഷ്യരോടറിയിച്ചപ്പോൾ 81
ഇങ്ങിനെയവർ ചൊന്നതു കേട്ടപ്പോൾ
ഞങ്ങളും ഗ്രഹിച്ചെന്നിവരോടവർ 82
കർത്താവുയിർത്തു, ശെമോൻ കേപ്പായിക്ക്
പ്രത്യക്ഷനായെന്നവർ പറഞ്ഞാറെ 83
ഇതു തങ്ങളിൽ പറഞ്ഞിരിക്കവെയീശൊ
പ്രത്യക്ഷനായി വാതിൽ തുറക്കാതെ 84
അടച്ച വീട്ടിന്നുള്ളിൽ ശിഷ്യരുടെ
നടുവിൽ ചെന്നുനിന്ന മ്ശിഹാ താൻ 85
സ്വസ്ഥം ചൊല്ലി ശിഷ്യർക്ക് ഗുരുത്തമൻ
“ചിത്തഭീതി നീക്കിടുവിൻ, ഞാൻതന്നെ 86
കയ്യും, കാലും, ശരീരവും, നോക്കുവിൻ
അന്നതിനാലും വിശ്വാസം പുക്കില്ല 87
അന്നേരമീശോ ഭക്ഷണം ചോദിച്ചു,
അന്ന തേൻകൂടും മീൻനുറുക്കുമീശോ 88
തിന്നു ശിഷ്യർക്കു വരുത്തി വിശ്വാസം
പിന്നെ ദൈവവാക്കിന്നുടെ സത്യവും 89
കാട്ടി വിശ്വാസമാക്കിയവർകളെ
കേട്ടു കണ്ടവർ സമ്മതിച്ചാരതാൽ 90
തോമ്മായന്നവിടില്ലാഞ്ഞ കാരണം
തന്മനസ്സിങ്കൽ സംശയം തീർന്നില്ല, 91
ഇതു ശിഷ്യരു ചൊന്നതു കേട്ടാറെ
അതിനുത്തരം ചൊല്ലിയവരോട്”– 92

"എന്റെ നാഥനെ ഞാൻതന്നെ കാണേണം
തന്റെ മെയ്യാവിലാവിൻ മുറിവതിൽ 93
എന്റെ കൈവിരൽ തൊട്ടൊഴിഞ്ഞെന്നിയെ
എന്റെ സംശയം തീരുകയില്ലഹോ" 94
എന്ന തോമാ പ്രതിജ്ഞ പറഞ്ഞാറെ
പിന്നെയെട്ടാം നാൾ ചെന്ന ഞായർവാരെ 95
വീട്ടകത്തു ശിഷ്യജനമെല്ലാവരും
പൂട്ടി വാതില്ക്കകത്തിരിക്കുന്നപ്പോൾ 96
അവരിലുള്ളിലെഴുന്നള്ളി തമ്പുരാൻ
പ്രത്യക്ഷനായരുൾചെയ്തു സത്വരം 97
"തോമ്മാ! വാ! നീ മുറിവതിൽ തൊട്ടുകൊൾ
നിന്മനസ്സിലെ സംശയം തീർക്കെടൊ" 98
ചെന്നു കൈവിരലാൽതൊട്ടു മുറിവതിൽ
തീർന്നു സംശയം വിശ്വസിച്ചാനവൻ 99
തന്റാത്മാവാൽ വന്ദിച്ചുണർത്തിച്ചുടൻ
"എന്റെ നാഥനും, തമ്പുരാനും, നീയെ!" 100
എന്ന തോമാ പറഞ്ഞപ്പോൾ നായകൻ:–
"ഇന്നു നീയെന്നെ കണ്ടു വിശ്വാസമായ്" 101
എന്നെക്കാണാതെ കേട്ടുള്ളഴിവോരെ
എന്നെ വിശ്വസിക്കുന്നവൻ ഭാഗ്യവാൻ" 102
മീൻപിടിപ്പാനായകാലം ശിഷ്യരിൽ
കേപ്പാ, യോഹന്നാൻ പോയി കടലതിൽ 103
ആ രാത്രിയൊരു മീനും ലഭിച്ചില്ല
നേരവും വെളുത്തിടുന്ന കാലത്തു 104
കടൽതൻകരെ നിന്നു മിശിഹാ താൻ
കൂട്ടുവാൻ ശിഷ്യരോടു ചോദിച്ചപ്പോൾ 105
അളവറിയാതെയില്ലെന്നു ചൊന്നവർ
വളരെ വേലചെയ്തു ലഭിച്ചില്ല 106
അവരിങ്ങനെ ചൊന്നതു കേട്ടപ്പോൾ
അവരോടരുൾചെയ്തു മിശിഹാ താൻ:– 107
"തോണിക്കു വലഭാഗത്തു വീശുവിൻ
കാണും മത്സ്യങ്ങൾ കിട്ടു"മെന്നിങ്ങനെ 108

ഈശോവല്ലഭനരുളിച്ചെയ്തു കേട്ടപ്പോൾ
ശെമോനൊട്ടത്തിപ്പിഴച്ച കേപ്പാ താൻ 125
"ഇവൻ യോഹന്നാനെന്തെന്നൊ" എന്നപ്പോൾ
"ഞാൻ വരുവോളം പാർക്കെ"ന്നിങ്ങനെ 126
നിനക്കെന്തിനാലെന്നരുൾചെയ്തു
അവനിതു ചൊല്ലിച്ചതു കേട്ടവൻ 127
എന്നതുകൊണ്ടിരിക്കും മരിക്കാതെ
എന്നൊരു ബോധം ശിഷ്യർക്കു തോന്നിപ്പോയ് 128
തമ്പുരാനരുളിച്ചെയ്തില്ലതാനും
ഞാൻ വരുവോളം പാർക്കെന്നേയുള്ളൂ. 129

പതിമൂന്നാം പാദം സമാപ്തം.




## പതിന്നാലാം പാദം

കർത്താവു തന്റെ മരണാനന്തരം ശിഷ്യർക്കു ഒക്കെ കാണപ്പെട്ട തന്റെ മോക്ഷാരോഹണവും റൂഹാദ്ക്കുദശായെ യാത്രയാക്കുന്ന വിവരവും, ശിഷ്യർക്കു വരുന്ന സങ്കടങ്ങളിൽ അവരെ സഹായിക്കേണമെന്നും മറ്റും അരുളിച്ചെയ്തതും, അവരുടെ മുമ്പാകെ കർത്താവു മോക്ഷത്തിൽ എഴുന്നള്ളിയതും, പന്തക്കുസ്താനാൾ റൂഹാദ്ക്കുദശാ ഇറങ്ങിയതും, തന്റെ ശിഷ്യരിൽ റൂഹാദ്ക്കുദശായുടെ തെളിവു പ്രകാശിച്ചതും, ശ്ലീഹന്മാർ പല ഭാഷകൾ സംസാരിക്കുന്നതിനെ കേട്ട് എല്ലാ ജനങ്ങളും അത്ഭുതപ്പെട്ടതും, കേപ്പാ പ്രസംഗിച്ചതിന്മേൽ എല്ലാവരും അറിഞ്ഞ് അനുഗ്രഹപ്പെട്ടുകൊണ്ട് അവരിൽ മൂവായിരം ജനങ്ങൾ സത്യത്തെ അനുസരിച്ച മാമ്മോദീസാ കൈക്കൊണ്ടതും, ശ്ലീഹന്മാർ സത്യവേദം അറിയിപ്പാനായി എല്ലാദിക്കിലേക്ക തിരിഞ്ഞതും.

ഓരോരൊ ജനൻമേലിതന്ന കൃപയാൽ
സർവ്വജനവും നിറഞ്ഞു റൂഹായാൽ 81
ബാവാ ഭൂമിയെ സൃഷ്ടിച്ചനന്തരം
ദേവജൻ രക്ഷിച്ചു റൂഹായെ നൽകി 82
ഇന്നു റൂഹായിറങ്ങിയ കാരണം
സർവ്വലോകരുമാനന്ദിച്ചീടുവിൻ 83
തിന്മനീക്കാനും നന്മനിറപ്പാനും
നിഷ്കളമനസ്സവർക്കുണ്ടാവാനും 84
പേടിപോക്കുവാൻ കേടുകൾ തീർപ്പാനും
നാടെല്ലാം ഭയം നീക്കി നടപ്പാനും, 85
ഇപ്പോൾ റൂഹാദക്കുദശാതമ്പുരാൻ
കല്പനമാനസത്തിങ്കൽ വാസമായ്* 86
മുമ്പിൽ മ്ശിഹാ ചൊന്നപോൽ വന്നിതു*
തമ്പുരാൻ പുത്രനായി കല്പിച്ചതു് 87
സ്വാമിതന്നുടെ മോറഗുണവഴി
ഭൂമിയിൽ നീളെ നടത്തിക്കൊള്ളുവാൻ 88
മെയ്യും ക്ഷയിപ്പിച്ചിട്ടുണ്ടാകേണം
തൻമൂലം തീനാവായിട്ടിറങ്ങി താൻ 89
അങ്ങുന്നുള്ളിൽ തോന്നിച്ചതപ്പൊതൈ
അന്നെല്ലാവരും ചൊല്ലിമടിയാതെ 90
മുമ്പിൽ സ്ത്രീയുടെ വാക്കിനാൽ പേടിച്ച
കേപ്പാ താനപ്പോൾ സംഭ്രമം നീക്കിനാൻ 91
വമ്പരാമവരെ സമക്ഷത്തിങ്കലും
തമ്പുരാൻ മിശിഹായെയറിയിച്ചു 92
പലഭാഷകളിവർ പഠിക്കാതെ
നല്ലപോലെ പറയുന്നതത്ഭുതം! 93
മാനുഷർക്കറിയാത്ത പ്രവൃത്തികൾ
അനേകവിധം ചെയ്തുമാകയും 64
ആശ്ചര്യംകണ്ടു നേരിനെ ബോധിച്ചു
മിശിഹായെ വിശ്വസിച്ചു തേറിനാർ 95
ചിലർ ചൊല്ലുന്നു പാനമത്താലിവർ
വിലസിച്ചു പുറപ്പെട്ടിരിക്കുന്നു. 96

ശെമോൻ കേപ്പായന്നേരമുരചെയ്തു:—
"ഇജ്ജനങ്ങളിലെന്തിതു തോന്നുവാൻ 97
പാനത്താൽ പല ഭാഷപറയുമോ?
മുമ്പിലാരിതു കണ്ടതും കേട്ടതും; 98
അതല്ല, ദിനമിപ്പോളുദിച്ചതു്
മത്തന്മാരുടെ സംസാരമല്ലിതു 99
നിങ്ങൾ കൊല്ലിച്ച മിശിഹാ തമ്പുരാൻ
തന്റെ റൂഹായെ ഇപ്പോളിറക്കി താൻ 100
നിവ്യന്മാരിതു മുമ്പിലറിയിച്ചു;
അവർകളുടെ വാചകം നോക്കുവിൻ; 101
ഇപ്പോൾ വന്നിപ്പോൾ വിസ്മയം കാട്ടുന്ന
പ്രിയത്തോടു മിശിഹായെത്തേറുവിൻ 102
കണ്ടുതന്നു കനിഞ്ഞീടുവാൻ കാലമായ്
ചെയ്യുതമിപ്പോഴുപ്പുകളേലുവിൻ 103
കാരുണ്യത്തിന്റെ കാലമിപ്പോളുണ്ട്
നിരുപകാരമതു കളയല്ലേ" 104
ഇതു കേട്ടിട്ടു മൂവായിരം ജനം
സത്യവേദവും ബോധിച്ചു സത്വരം 105
ശ്ലീഹന്മാർ സത്യവേദം നടത്തുവാൻ
മഹിയേറവും നടന്നു പലവഴി. 106

പതിന്നാലാംപാഠം സമാപ്തം.

വിശ്വാസസത്യം മനസി ഗ്രഹിക്ക
ചൊന്നാലുമിപ്പോൾ കരുണാവകാശം 111
സിംഹം യഥാ ശങ്കിതനാകുമീയാൾ
ഭയത്തിനാൽ നീയുമതേ വരാഞ്ഞാൽ 112
ഇന്നും തഥാ പാപ് പ്പുനരാലമോടും
നീ ചെയ്തതെല്ലാം ദയയാൽ പൊറുക്കും 113
കഴിഞ്ഞ ചിന്തം വരിക പ്രിയത്താൽ
നിൻവൃത്തികൾക്കുത്തരമെന്തു കാൺക 114
കൺകൊണ്ടുപാർക്കും തൊഴുകും വരുമ്പോൾ
ആരെന്റെ പ്രിയം കണ്ടൊഴിച്ചതെന്തേ? 115
ഉള്ളം തുറന്ന പതിയോടുമില്ല
തൻചങ്കിലും ചേർപ്പതിനാശയുണ്ട് 116
അതിന്നു യോഗ്യക്രിയകൾ നിനക്കു-
മില്ലെന്നതോർത്താൽ ചരണം പിടിക്ക 117
ഇക്കാൽ ഗ്രഹിച്ചാൽ കഴുകും പുത്രൻ നിൻ
കറയതിൽനിന്നു വരുന്ന രക്തം 118
ദേവാത്മ സിംഹാസന പുണ്യദേഹം
മുത്തുന്ന ഞാൻ സർവ്വമനഃപ്രിയത്താൽ 119
നിൻചോരയാൽ ഇനി നനഞ്ഞ കാലം
ഭയം പോകിലും സുകൃതം ഫലിക്കും 120
നിന്റെ രക്തം മിന്നുന്ന പത്മരാഗം
ശ്രേഷ്ഠാമിൻ മനത്തിൽ സുഖമാവഹിക്കും 121
ആദിത്യനേക്കാൾ ബഹുരശ്മിയാലും
അറ്റംവരാതെ സതതം വിളങ്ങും 122
ചെയ്തോൻ സുതന്റെ മുടിയാൽ മുറിഞ്ഞു
തൻമൃത്യുവാലും മരണം വരിച്ചു 123
രണ്ടിൻബലം കെട്ടതിതിൻസഹായം
മോക്ഷത്തിലെ വാതിലും നീ തുറന്നു 124
ഞങ്ങൾക്കുമേലിൽ സുഖലാഭമാവാൻ
ഈവണ്ണമിക്ക പ്രിയമോടു ചൊന്നാൽ 125
ആ രണ്ടു ഭേദം നിയതം മനസ്സിൽ
നമ്മെ ഗ്രഹിപ്പിച്ചരുളേണമമ്മേ. 126

കഠിനമുള്ള. അരൂപാരൂപം = അരൂപവും രൂപവും, അരൂപമായ ബുദ്ധിയിൽ അറിവാൻതക്ക രൂപം. അർക്കൻ = സൂര്യൻ. അർച്ച = പൂജ. അർച്ച്യശ്രേഷ്ഠ = വിശേഷമായി പൂജിപ്പാൻതക്ക, വിശേഷാൽ ബഹുമാനിപ്പാൻതക്ക. അർദ്ധം = അര, പാതി. അലഭ്യം = ലഭിപ്പാൻ യോഗ്യമല്ലാത്തത്. അലംകൃതം = അലങ്കരിക്കപ്പെട്ടത്. അലങ്കാരവർത്തകൻ = അലങ്കാരമായ പ്രവൃത്തിയോടുകൂടിയുള്ളവൻ. അലസി = ദുഃഖം. അല്ലൽ ആപത്ത്. അസ്താരം = താമസം. അസമം = അതുല്യം. അസമേശൻ = അതുല്യപ്രഭൻ, ദൈവം. അസരോര = പിള്ളക്കച്ച. അസി = വാൾ. അസ്തം = നാശം, അടയ്ക്കപ്പെട്ടത്. അസ്തമഹത്വം = മഹത്വമില്ലാത്തത്. അഹസ്സ് = പകൽ. അക്ഷയം = നാശമില്ലാത്ത. അക്ഷി = കണ്ണ്. അക്ഷിഗോചരം = കണ്ണാൽ അറിവാൻതക്ക രൂപം. അക്ഷോഭം = സ്ഥിതി, ഇളക്കമില്ലാത്ത. അറാവുത്ത = (സുറിയാനിഭാഷയിൽ) വെള്ളിയാഴ്ച. അറായ = ഇല്ലാത്ത ഭയ.

## ആ

ആകാശമഹാപ്രളയം = സൂര്യാദി ഗ്രഹനക്ഷത്രങ്ങളുടെ നാശം, ആര്യ = പോത്. ആബൂക്കൾ = (ലത്തീൻ ഭാഷയിൽ) ഗുരുപിതാക്കന്മാർ. ആണ്ടവൻ = ദൈവം. ആത്മജൻ = പുത്രൻ. ആത്മനാഥൻ = തനിക്കുള്ളുടയവൻ. ആദരം = ബഹുമാനം. ആദ്യന്തം = ഏറ്റവും വലിപ്പം, ഏറ്റവും സ്ഥിരം. ആനനം = മുഖം. ആമയം = വ്യാധി, ദുഃഖം. ആമ്രേഡം = പൂരിക്കുക. ആരാധിക്ക = പൂജിക്കുക. ആവാസം = കുടിയിരിപ്പ്, ഭവനം. ആവേഗം = വേഗം. ആശ്രമം = മുനികളുടെ വാസസ്ഥലം, ആഹതൻ = അടിക്കപ്പെട്ടവൻ. ആഹതം = അടിക്കപ്പെട്ടത്.

## ഇ

ഇത്ഥം = ഇവ്വ, ഇപ്രകാരം. ഇഷ്ടാപാലനം = ഭക്തിപ്രിയം. ഇഹ = ഇവിടെ. ഇഹലോകിതാവ് = ഇഹലോകരാജാവ്.

ജ

ജഗൽത്രയം = മൂന്നു ലോകം. ജനകൻ = പിതാവു്. ജനകി = അമ്മ. ജനനി = അമ്മ. ജഘനി = ജഘനമുള്ളവൾ. ജലഗർഭമേഘം = വെള്ളത്തെ ഉള്ളിൽകൊണ്ടിരിക്കുന്ന മേഘം. ജലതലം = ഭൂതലം. ജീർണ്ണവാസസ്സ് = പഴയ വസ്ത്രം. ജീവനം = വെള്ളം. ജ്ഞാനദൃശാ = ജ്ഞാനക്കണ്ണാൽ, ജ്ഞാനക്കണ്ണുകൊണ്ടു്.

ത

തല്പ = താല്പ. തത്വജ്ഞാനം = ദിവ്യജ്ഞാനം, പരമാത്മജ്ഞാനം. തഥാ = അപ്രകാരം. തദർത്ഥം = അതിന്റെ അർത്ഥം, അതിനായ്ക്കൊണ്ടു്. തദാ = അപ്പോൾ. തദ്ദിനം = ആ ദിവസം. തനു = ശരീരം. തപനം = ചൂടു്, വെയിൽ. തപസ്വിനി = തപസ്സുള്ളവൾ. തമസ്സ് = ഇരുട്ടു്. തരു = വൃക്ഷം. തൽകൃതം = ആ പ്രവൃത്തി. തല്പരം = അതിന്റെശേഷം, അവിടെനിന്നു്. തസ്മാൽ = അതിനാൽ. താഡനം = തല്ലു്, അടി. താം = അവളെ. താരകം = നക്ഷത്രം. തീക്ഷ്ണസന്താപം = നിറഞ്ഞ ദുഃഖം. തുമ്പം = ദുഃഖം. തുഷ്ടി = സന്തോഷം. തേ = നിന്റെ, അവർ, നിനക്കായിട്ടു്. തേജസ്സ് = പ്രകാശം. കീർത്തി = പ്രഭാവം. തോഷണം = സന്തോഷം. ത്രാണം = രക്ഷ. ത്രാണേശൻ = രക്ഷനാഥൻ. ത്രിംശതി = മുപ്പതു്. ത്വയാ = നിന്നാൽ, നിന്നെ.

ദ

ദണ്ഡ് = വടി. ദയാപരൻ = ദയയിൽ അതുല്യൻ. ദരം = ഭയം, കുഴി, അല്പം. ദക്ഷിണം = വലത്തുഭാഗം, തെക്കു്. ദിവ്യം = ആകാശസംബന്ധമുള്ളതു്, സ്വർഗ്ഗത്തെ സംബന്ധിച്ചുള്ളതു്. ദ്യുദീപ്തി = പ്രകാശം. ദുഃഖാസി = ദുഃഖമായിരിക്കുന്ന വാൾ, ദുരാത്മാവു് = ദുഷ്ടൻ. ദുർഗ്ഗതി = നരകം. ദുർമ്മതം = ദുർമ്മനസ്സു്. ദുർല്ലോകം = നരകം. ദുഷ്കൃതം = പാപം. ദുസ്സഹ്യം = സഹിപ്പാൻകൂടാ

ത്തു്. ദൌത്യം = ദൂതനാൽ ഭവിച്ചതു്. ദൃക് = കണ്ണു്. ദൃകിൻഗോചരം = കണ്ണിന്റെ വിഷയം, രൂപം. ദ്യോവു = ആകാശം. ദ്വാദശം = പന്ത്രണ്ടു്. ദ്വിതീയൻ = രണ്ടാമൻ.

ധ

ധാത്രി = ഭൂമി. ധാര = പെരുമഴ. ധീ = ബുദ്ധി. ധൃഷ്ടത = ധീരത, സാമർത്ഥ്യം.

ന

ന = ഇല്ല, അല്ല. നീരസം = രസമില്ല, ഇഷ്ടമില്ലായ്മ. നരാധമൻ = മനുഷ്യനാൽ നിന്ദിക്കപ്പെട്ടവൻ, നിന്ദിക്കപ്പെട്ട മനുഷ്യൻ. നശ്വരം = നാശമുള്ളതു്. നാശശൂന്യം = നാശമില്ലാത്തതു്. നാസ്തി = ഇല്ല, ഭവിക്കുന്നില്ല. നിന്ദാഭാജനം = നിന്ദയ്ക്കു പാത്രമായവൻ. നിയതം = നിശ്ചയം, അടക്കപ്പെട്ടതു്, എപ്പോഴും, നിരന്തരം, അന്തമില്ലാത്തതു്. നിരുപമം = ഉപമയില്ലാത്തതു്. നിർഭയം = ഭയമില്ലായ്മ. നിർമ്മോഹൻ = മോഹമില്ലാത്തവൻ. നിർമ്മലാംഗി = കളങ്കമറ്റ ദേഹമുള്ളവൾ. നിർവ്വാസം = വസിക്കാത്തതു്, പാർക്കാത്തതു്. നിർവ്വികല്പൻ = ഭേദമില്ലാത്തവൻ. നിർവ്വൈഷമ്യം = വൈഷമ്യമില്ലാത്തതു്, ഏറ്റവും വിഷമമില്ലാത്തതു്. നിശ്വാസം = നെടുവീർപ്പ്, ആശ്വാസമില്ലാത്തതു്. നീചകം = നീചമായുള്ളതു്, ഹീനമായുള്ളതു്, താണതു്. നൃ = മനുഷ്യൻ. നൃലോകം = മനുഷ്യലോകം. നേത്രഗോചരം = കണ്ണിനറിയത്തക്ക രൂപം. നൈർമ്മല്യം = നിർമ്മലമായിട്ടുള്ളതു്.

പ

പങ്കം = ചെളി, പാപം. പത്തനം = പട്ടണം, നഗരം. പത്തി = സേനാഭേദം, കാലാൾഗമനം. പരകൃതം = അന്യന്റെ ദുഷ്കൃതം. പരിയങ്കം = കട്ടിൽ, കിടക്ക, തുട. പള്ളം = കുഴി, അഗാധം. പലലം = മാംസം. പാവകൻ = അഗ്നി. പീതം = പാനം, മഞ്ഞനിറം, കുടിക്കപ്പെട്ടതു്, പുഷ്പരാഗം. പുണ്യവാസം = പുണ്യത്തോടുകൂടിയുള്ളവാസം. പുരം = നഗരി. പുരോഗാമി = മുമ്പിൽ

നല്കുന്നവൻ. പൂജ്യം = പൂജിപ്പാൻ യോഗ്യമുള്ളത്. പൂർവ്വകൃതം = മുമ്പിൽ ഉണ്ടാകപ്പെട്ടത്. പൂർവ്വംദൃഷ്ട്വാ = കീഴ്ക്കണ്ടിട്ട്. പൈ = പിശാച്, തുമ്പില്ലാത്ത. പ്രകാശയുക്തം = വെളിച്ചത്തോടുകൂടിയത്. പ്രതിഘാതകൻ = കൊലപാതകൻ. പ്രതിശ്രുതി = മാറൊലി. പ്രത്യർത്ഥി = പ്രതിവാദി, ശത്രു. പ്രത്യൂഷം = ഉഷഃകാലം, പുലർകാലം, പ്രഭാതകാലം. പ്രദൻ = ദാനം ചെയ്യുന്നവൻ, കൊടുക്കുന്നവൻ. പ്രഭൂതം = വളരെ, ഉണ്ടായത്, സംഭവിച്ചത്. പ്രവിഷ്ടൻ = പ്രവേശിക്കപ്പെട്ടവൻ. പ്രസൂനജാതം = പുഷ്പത്തിലുണ്ടാകപ്പെട്ടത്. പ്രാണപ്രാണൻ = ജീവന്റെ ജീവൻ. പ്രിയാനുസരണം = നന്ദിവിചാരണ, നന്ദിയറിഞ്ഞുള്ള നിരൂപണം. പ്രീതൻ = സന്തോഷമുള്ളവൻ, സന്തുഷ്ടൻ.

ബ

ബാല = പെൺതൈയ്യൽ. ബാലം = ബാലത, ബലമുള്ളത്. ബാഹു = കൈ, കരം. ബീജം = വിത്ത്, സന്തതി, ആദിമൂലം, വീര്യം. ബ്രഹ്മചര്യൻ = വിരക്തൻ, സന്ന്യാസി, തപസ്വി.

ഭ

ഭക്ത്യാ = ഭക്തികൊണ്ട്. ഭദ്രം = ഭാഗം, സുഖം, നല്ലത്. ഭത്സനം = ഭീഷണി, നിന്ദവാക്ക്. ഭവ്യം = ഭാഗ്യം, നന്മ, യോഗ്യം, വരുവാനുള്ളത്, ശുഭം. ഭക്ഷ്യം = തിന്മാനുള്ളത്, ഭക്ഷണം. ഭാജനം = പാത്രം, യോഗ്യം. ഭീതലോകം = ഭയംപൂണ്ടിരുന്ന ലോകം.

മ

മനിഷം = അടിയാൻ, ഭൃത്യൻ, വേലക്കാരൻ. മനോവചകം = ബുദ്ധിയുടെ ഉതൽ. മർത്ത്യകൂറ് = മനുഷ്യാംശം. മിത്രൻ = സൂര്യൻ. മുരൾ = മരിച്ച ദേഹങ്ങൾക്കു പൂശുവാൻതക്ക സുഗന്ധതൈലം. മിന്നല്പിണർ = കൊള്ളിമീൻമിന്നൽ.

യ

യുക്തം = യോജിക്കപ്പെട്ടത്. യുഗം = ഇരട്ട, കാലാവസാനം.

